

ജനുവരി 2012

# ക്രൈസ്തവ കാഹളം

മാസിക




## സമഗ്ര വികസന പാതയിൽ സുവർണ്ണ പ്രഭ തൂകി....

## മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി



"ജാതിമത വ്യത്യാസമില്ലാതെ, മതസ്പർദ്ധയില്ലാതെ, രാഷ്ട്രീയ വിവേചനമില്ലാതെ ഇവിടുത്തെ പൊതുസംരംഭങ്ങളിൽ പൊതു വിഷയങ്ങളിൽ പൊതുസമൂഹത്തിൽ നിഷ്പക്ഷമായും സത്യസന്ധമായും, ദൈവികമായും ഇടപെടുന്ന ഒരു വലിയ പ്രസ്ഥാനമായി ഞാൻ എം.എസ്.എസ്.എസിനെ കാണുകയാണ്."

– മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവാ





അത്യഭിവന്ദ്യ മോറാൻ മോർ ബസേലിയോസ് ക്ലീമീസ്
കാതോലിക്കാ ബാവായ്ക്ക്

# നാമഹേതുക തിരുനാൾ ആശംസകൾ




**എഡിറ്റോറിയൽ**

# സമഗ്രവികസന പാതയിൽ സുവർണപ്രഭ തൂകി...

തകർന്നവരെ താങ്ങുന്നതും തളർന്നവരെ ആശ്വസിപ്പിക്കുന്നതും പിൻതള്ളപ്പെട്ടവരെ പിൻതുണയ്ക്കുന്നതും പാർശ്വവൽക്കരിക്കപ്പെട്ടവരോട് പക്ഷംചേരുന്നതും സമൂഹ വികസനത്തിലെ വിവിധ മാനങ്ങളാണ്. പ്രകൃതിയുടെ താളഭംഗിയും ജീവന്റെ പോഷണവും മനുഷ്യന്റെ മഹത്വവും സമൂഹത്തിന്റെ സുസ്ഥിരതയും ഉറപ്പാക്കുക എന്നത് വികസനപ്രക്രിയയിലെ അനിവാര്യമായ ഘടകങ്ങളാണ്. സാമൂഹ്യ സേവന പ്രവർത്തനങ്ങളിൽ മനുഷ്യ ജീവന്റെ മഹത്വവും സമൂഹത്തിന്റെ സുസ്ഥിരതയും ഉറപ്പാക്കുന്ന ദർശനമുള്ളവർക്കുമാത്രമേ സമഗ്രവികസനത്തിൽ ക്രിയാത്മകമായി പങ്കുചേരാൻ സാധിക്കുകയുള്ളൂ.

ജാതി-മത വർണവ്യത്യാസമില്ലാതെ ഏവരും ഏകോദര സഹോദരങ്ങളായി ജീവിക്കുന്ന ദൈവരാജ്യ സംസ്ഥാപനത്തിനായി സഭ പ്രതിജ്ഞാബദ്ധമാണ്. സഭയുടെ സാമൂഹിക പ്രതിബദ്ധത താൽക്കാലികമായ ആശ്വാസത്തിലുപരി സമൂഹ നിർമ്മിതിയിലുള്ള അടിസ്ഥാനപരവും സംഘാതവുമായ ഇടപെടലാണ്. പുരോഗതിയുടെ പേരിൽ പ്രകൃതിയെ വികൃതമാക്കുന്ന ഉപഭോഗ സംസ്ക്കാരം മാനുഷിക മൂല്യങ്ങൾ കാറ്റിൽ പറത്തി ദൈവത്തെ വെല്ലുവിളിക്കുമ്പോൾ സഭയുടെ നിലപാടുകൾ ചോദ്യംചെയ്യപ്പെടുന്നു. വികസന പ്രക്രിയയിലെ അനിവാര്യഘടകങ്ങളായ സത്യം, നീതി, ദയ, മുതലായവ ഉറപ്പുവരുത്താൻ സഭ പ്രവാചകദൗത്യത്തോടെ നിലകൊള്ളുന്നു. വിഭാഗീയതയിലൂടെ സാമ്പത്തികവും-രാഷ്ട്രീയവുമായ നേട്ടം കൈവരിക്കാൻ വെമ്പൽകൊള്ളുന്ന പ്രത്യയശാസ്ത്രങ്ങളും സംഘടനകളും സമൂഹത്തിന്റെ സുസ്ഥിരതയ്ക്ക് കളങ്കം വരുത്തുന്നു എന്ന സത്യം നാം തിരിച്ചറിയണം. സംഘാതമായ പ്രവർത്തനത്തിലൂടെ തിന്മയുടെ പ്രവണതകളെ തൂത്തെറിയാനും നന്മയുടെ സ്ഥായിയായ വിജയം ഉറപ്പാക്കാനും സാധിക്കുമ്പോഴാണ് വികസനം സമഗ്രവും സുസ്ഥിരവുമാകുന്നത്.

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റെ സാമൂഹ്യ സേവന വിഭാഗമായ മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി, അതിന്റെ പ്രവർത്തനം ആരംഭിച്ചിട്ട് 50 സുവർണവർഷങ്ങൾ പിന്നിട്ടിരിക്കുന്നു. ഭാരതത്തിന്റെ വിശിഷ്യാ, കേരളത്തിന്റെ സമൂഹ നിർമിതിയിൽ കാലാകാലങ്ങളിൽ എം.എസ്.എസ്.എസ്. നൽകിയിട്ടുള്ള ജീവകാരുണ്യ പ്രവർത്തനങ്ങളും സാമൂഹിക ക്ഷേമപ്രവർത്തനങ്ങളും അനേകം വ്യക്തികൾക്കും കുടുംബങ്ങൾക്കും കൈത്താങ്ങായിരുന്നു. കണ്ണീരൊപ്പാൻ മാത്രമല്ല, കരംപിടിച്ചുയർത്താനും എം.എസ്.എസ്.എസ് എന്നും ഒരുപടി മുമ്പിലായിരുന്നു. കേരള വികസന പ്രക്രിയയിൽ മാതൃകപരമായ മോഡലുകൾ അവതരിപ്പിച്ചുകൊണ്ട് സാമൂഹ്യജീവിത മാറ്റത്തിന് നിശ്ബദവിപ്ലവം നയിക്കാൻ എം.എസ്.എസ്.എസിന് കഴിഞ്ഞിട്ടുണ്ടെന്നത് അഭിമാനകരമായ യാഥാർത്ഥ്യമാണ്.

സാമ്പത്തികവും സാമൂഹികവുമായി പിന്നാക്കം നിൽക്കുന്ന ജനവിഭാഗങ്ങളെ വിദ്യാഭ്യാസ-ആതുര ശുശ്രൂഷയിലൂടെ കൈപിടിച്ചുയർത്താനും വികസനത്തിനായി സന്മനസുകളെ കൈകോർപ്പിക്കാനും എം.എസ്.എസ്.എസിനു കഴിഞ്ഞു. മാധവസേവയും മാനവസേവയും വേർതിരിക്കാത്ത സഭാ നേതൃത്വത്തിന്റെ ആർജ്ജവത്വത്തോടെയുള്ള ദർശനങ്ങൾ കഴിഞ്ഞ അൻപതു വർഷത്തെ ചരിത്രത്തിൽ നിർണായകമായി. കർമ്മവേദിയിൽ പ്രാർത്ഥനയും സമർപ്പണവും ഒന്നിപ്പിച്ച വൈദികരുടെയും സന്യസ്തരുടെയും അല്മായരുടെയും പേരുകൾ എം.എസ്.എസ്.എസിന്റെ നാൾവഴികളിൽ തങ്കലിപികൾ കോറിയിട്ടിരിക്കുന്നു.

സുസ്ഥിര വികസനത്തിനായി സംയോജിത പരിപാടികളാസൂത്രണം ചെയ്തുകൊണ്ട് വിശാല മനുഷ്യസമൂഹത്തിന് സാമൂഹ്യക്ഷേമ-വികസന പ്രക്രിയയിലൂടെ നന്മയുടെ അനേകായിരം ചെരാതുകൾ തെളിയിക്കാൻ എം.എസ്.എസ്.എസിന് ആകട്ടെയെന്ന് പ്രാർത്ഥിക്കുന്നു! ആശംസിക്കുന്നു!!



ജനുവരി 2012
വാല്യം 73 ലക്കം 1



വിലാസം
സമന്വയ, പാസ്റ്ററൽ സെന്റർ
പട്ടം, തിരുവനന്തപുരം - 695 004
Phone : 9447040764, 9447554132
E-mail:christavakahalam@yahoo.com

# നന്ദിയോടെ.....



**റവ. ഫാ. ജോൺ വിളയിൽ**
ഡയറക്ടർ, എം.എസ്.എസ്.എസ്.

നന്ദി പറയേണ്ട നിമിഷമാണിത്... സുവർണ്ണ ജൂബിലി ആഘോഷിക്കുന്ന ഈ വേളയിൽ കഴിഞ്ഞ 50 വർഷങ്ങൾ ദൈവം ഈ സന്നദ്ധ സംഘടനയെ വഴി നടത്തിയതോർത്ത് ദൈവത്തിന് നന്ദി പറയുന്നു. ദൈവീകദർശനം നൽകിയവരും നൽകികൊണ്ടിരിക്കുന്നവരുമായ അഭിവന്ദ്യ പിതാക്കന്മാരെയും, നേതൃത്വം നൽകിയ വന്ദ്യ വൈദികരെയും, പദ്ധതികൾ പ്രവൃത്തിപഥത്തിലെത്തിച്ച പ്രവർത്തകരെയും, ഇതിലൂടെ ലഭിച്ച നന്മകൾ സ്വാംശീകരിച്ച് സമഗ്ര പുരോഗതി നേടിയ കുടുംബങ്ങളെയും വ്യക്തികളേയും, എല്ലാറ്റിലുമുപരി ഈ പ്രസ്ഥാനത്തെ പ്രാർത്ഥന കൊണ്ടും സമ്പത്തുകൊണ്ടും അദ്ധ്വാനം കൊണ്ടും ആശയങ്ങൾകൊണ്ടും സമ്പന്നമാക്കിയ ഉപകാരികളെയും ഓർത്ത് നല്ലവനായ ദൈവത്തോട് പ്രാർത്ഥിക്കുന്നു.




കിലുകിലം 2011. ബാലസംഘത്തിന്റെ അവധിക്കാല ക്യാമ്പ് നടക്കുന്നു. ഒരു കൊച്ചു മിടുക്കി ഉച്ചഭക്ഷണത്തിനു മുന്നിൽ മുഖം കുനിച്ചിരിക്കുന്നു. അവളുടെ കണ്ണുകൾ നിറഞ്ഞിരിക്കുന്നതായി കണ്ടു. അന്വേഷിച്ചപ്പോൾ വീട്ടിൽ ഒരു നേരത്തെ ആഹാരം പോലും നന്നായി കഴിക്കാൻ സാധിക്കുന്നില്ല. ഇവിടെ എല്ലാ നേരവും ലഭിക്കുന്ന ആഹാരത്തെ ഓർത്ത് ദൈവത്തിന് നന്ദി പറഞ്ഞപ്പോൾ കണ്ണുനിറഞ്ഞു പോയതാണ്. ഒരു നേരത്തെ ആഹാരം പോലും നന്നായിട്ട് കഴിക്കാൻ സാധിക്കാത്ത നൂറ് കണക്കിന് കുടുംബങ്ങൾ ഇപ്പോഴും നമ്മുടെ ചുറ്റിലും ഉണ്ടെന്ന് പറഞ്ഞാൽ നമുക്ക് വിശ്വസിക്കുവാൻ പ്രയാസമാകും......... രോഗം മൂലമുണ്ടായ വലിയ സാമ്പത്തിക ബാദ്ധ്യത, കുടുംബനാഥന്റെ മദ്യപാനം, വ്യാപാരമേഖലയിലെ പരാജയം തുടങ്ങിയവയാണ് ഓരോരുത്തർക്കും ഈ അവസ്ഥയ്ക്ക് പറയുവാനുള്ള കാരണങ്ങൾ. കാരണങ്ങൾ പലതുണ്ടെങ്കിലും ഈ അവസ്ഥകൾ നന്മചെയ്ത് കടന്നുപോയ ലോകൈക ഗുരുവായ യേശുവിന്റെ ശിഷ്യന്മാരുടെ കണ്ണുതുറപ്പിക്കേണ്ട പച്ചയായ യാഥാർത്ഥ്യങ്ങളാണ്. ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ സമഗ്ര കുടുംബ നവോത്ഥാനം എന്ന സ്വപ്നത്തെ നെഞ്ചിലേറ്റി ഭാഗ്യസ്മരണാർഹനായ മാർ ഗ്രിഗോറിയോസ് പിതാവ് തുടക്കം കുറിച്ച മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി 50 വർഷങ്ങൾ പിന്നിടുമ്പോൾ ദേശീയ അന്തർദേശീയ തലങ്ങളിൽ നേടിയെടുത്ത വളർച്ചയെ നന്ദിയോടെ ദൈവകരങ്ങളിൽ സമർപ്പിക്കുന്നു. അഭിമാനകരമായ ഈ വളർച്ചയ്ക്കുവേണ്ടി അഭിവന്ദ്യ സിറിൽ ബസേലിയോസ് കാതോലിക്കാ ബാവ വഹിച്ച പങ്ക് നിസ്തുലമാണ്. സ്രോതസ്സ് എന്ന ആസ്ഥാന മന്ദിരവും അതിന് ഊടും പാവും നൽകിയ പിതാവിന്റെ ആശയങ്ങളും പദ്ധതികളും എന്നും പച്ചകെടാതെ മനുഷ്യമനസ്സുകളിലുണ്ടാകും. ഭവന പദ്ധതി, സ്നേഹവീട്, കുടുംബസ്രോതസ്സ്



# സമഗ്ര വികസന പാതയിൽ സുവർണ്ണ പ്രഭ തൂകി....

തുടങ്ങിയ പദ്ധതികളിലൂടെ മനുഷ്യഹൃദയങ്ങളിൽ സ്ഥാനം പിടിച്ച അഭിവന്ദ്യ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവായുടെ നേതൃത്വം ഇന്ന് ഈ പ്രസ്ഥാനത്തിന്റെ ജീവനാഡിയാണ്.

ദൈന്യതയും നിരാശയും കലർന്ന ഭാവത്തോടെ മുറിയിലേക്ക് കടന്നുവന്ന അന്ധയായ ഒരു സ്ത്രീ, അവൾ എന്നോട് ആവശ്യപ്പെട്ടത്, ഒന്നുകിൽ ജീവിക്കുവാൻ എന്തെങ്കിലും ഒരു ജോലി അല്ലെങ്കിൽ സ്കൂളിൽ നിന്നും ഇറക്കിവിടപ്പെട്ട തന്റെ മകനു വേണ്ടി സ്കൂൾഫീസിനും ആഹാരത്തിനും വേണ്ടി 300 രൂപ. അവളുടെ കുടുംബ പ്രാരാബ്ധങ്ങൾ കേട്ടപ്പോൾ അവളെയും കുഞ്ഞിനെയും ആത്മഹത്യയുടെ വക്കിൽ നിന്ന് രക്ഷിക്കുവാൻ 3000 രൂപയാണ് കൊടുക്കേണ്ടത് എന്ന് മനസ്സിലാക്കി അത് നീട്ടിയപ്പോൾ അവൾ പറഞ്ഞു "ഇപ്പോൾ ഇത്രയും രൂപ എനിക്ക് വേണ്ട, വീടും വസ്തുവും തന്റെ പേർക്കാക്കാനുള്ള എഴുത്തുകുത്തുകൾ നടത്തിയിട്ട് ഞാൻ ഫാദറിന്റെ കൈയ്യിൽ നിന്നും ഈ രൂപ വാങ്ങിച്ചു കൊള്ളാം." ആത്മാർത്ഥത നിറഞ്ഞ അവളുടെ വാക്കുകൾ............ കുഞ്ഞിനും കുടുംബത്തിനും വേണ്ടി ജീവിക്കുവാനുള്ള അവളുടെ തത്രപ്പാട്............. അവൾ മുറിയിൽ നിന്ന് ഇറങ്ങിപ്പോയത് ഒരു ഉറപ്പ് കൂടി നൽകിയിട്ടാണ്. "ഫാദർ ഞാൻ ഇനി ഒരിക്കലും ആത്മഹത്യയെ കുറിച്ച് ചിന്തിക്കില്ല. എന്റെ കുഞ്ഞിനെ പട്ടിണിക്കിടില്ല." സ്ത്രീകളുടെ ശാക്തീകരണത്തിന് വേണ്ടി മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി നടത്തിയ ഇടപ്പെടലുകളും അതിന് ബഹുമാനപ്പെട്ട ജോസ്കിഴക്കേടത്തച്ചൻ വഹിച്ച പങ്കും എന്നും ഓർമ്മിക്കപ്പെടുന്നതാണ്.

കന്യാകുമാരി മുതൽ ആങ്ങമൂഴി വരെയും ആര്യങ്കാവ് മുതൽ തോട്ടപ്പള്ളി വരെയും പടർന്ന് പന്തലിച്ചു കിടന്നിരുന്ന തിരുവനന്തപുരം മേജർ അതിരൂപതയുടെ സാമൂഹ്യസേവന രംഗം വന്ദ്യ സാമുവൽ റമ്പാച്ചനിൽ തുടങ്ങി ബഹു. ചെറിയാൻ പണിക്കരച്ചന്റെയും ബഹു. പള്ളത്തുമുറിയച്ചന്റെയും ബഹു. മാത്യു കടകംപള്ളിയച്ചന്റെയും നേതൃത്വത്തിൽ വ്യക്തമായ ഒരു ദിശാബോധത്തിൽ എത്തിച്ചേർന്നു. തുടർന്ന് ബഹു.ജോൺ കമ്പാറയച്ചന്റെയും ബഹു. ജോർജ്ജ് ജേക്കബ് അച്ചന്റെയും ബഹു. തോമസ് വട്ടപ്പറമ്പിലച്ചന്റെയും വന്ദ്യ ജോൺ പുത്തൻവിള കോർ എപ്പിസ്കോപ്പായുടെയും കരസ്പർശത്താൽ മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി ഏറെ ദൂരം മുന്നോട്ടു പോയി. ബഹുമാനപ്പെട്ട ജോസ് കിഴക്കേടത്തച്ചന്റെ കാലം മുതൽ മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി പുതിയൊരു ജനകീയ മുഖം സ്വീകരിക്കുകയായിരുന്നു. തുടർന്ന് ബഹുമാനപ്പെട്ട വിൽസൺ തട്ടാരുതുണ്ടിലച്ചൻ ശക്തമായ പിന്തുണ നൽകി. കാലാകാലങ്ങളിൽ അനിയോജ്യരായ സാമൂഹ്യപ്രവർത്തകരെ നൽകി ദൈവം ഈ പ്രസ്ഥാനത്തെ അനുഗ്രഹിച്ചു.

അഭിവന്ദ്യ ലോറൻസ് മാർ എഫ്രേം പിതാവും അഭിവന്ദ്യ ജോഷ്വോ മാർ ഇഗ്നാത്തിയോസ് പിതാവും മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റിക്ക് നൽകിയ കലവറയില്ലാത്ത പിന്തുണ ഒരിക്കലും മറക്കുവാനാവില്ല. കാലാകാലങ്ങളിൽ സമൂഹത്തിനാവശ്യമായ പരിശീലനങ്ങളും തിരുത്തലുകളും കൈത്താങ്ങും കൊടുത്ത് കുടുംബങ്ങളുടെ സമഗ്രമായ വളർച്ചയും അതുവഴിയായി രാഷ്ട്രനിർമ്മിതിയിൽ വ്യക്തമായ ഇടപ്പെടലുകളും നടത്തുവാൻ മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി എന്നും പ്രതിജ്ഞാബദ്ധമാണ്. വാർഡ് സഭകളെയും ഗ്രാമസഭകളെയും ശക്തിപ്പെടുത്തി അധികാരം കയ്യാളുവാൻ ജനങ്ങളെ പ്രാപ്തരാക്കുക എന്ന വെല്ലുവിളിയാണ് മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി ഈ ജൂബിലി വർഷത്തിൽ ഏറ്റെടുത്തിരിക്കുന്നത്. അതിന്റെ സ്ഥായിയായ ഭാവം കൈവരിക്കുവാൻ പോകുന്ന പ്രവർത്തന പദ്ധതികളാണ് സ്രോതസ്സ് വില്ലേജിന്റെ ആവിർഭാവത്തിലൂടെ രൂപപ്പെടുന്നത്.

മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റിയുടെ നട്ടെല്ലായി പ്രവർത്തിക്കുന്ന സ്റ്റാഫ് അംഗങ്ങൾ സാമൂഹിക സംഘാടകർ, ആനിമേറ്റേഴ്സ്, ഫെഡറേഷൻ ഭാരവാഹികൾ, സംഘം ഭാരവാഹികൾ, മേഖല, യൂണിറ്റ് ഡയറക്ടേഴ്സ് ഇവരെ നന്ദിയോടെ സ്മരിക്കാതെ ഈ കുറിപ്പ് അവസാനിപ്പിക്കുന്നത് ഉചിതമല്ല. നന്ദി..................എല്ലാവർക്കും ............... എല്ലാറ്റിനും......................



ഫീച്ചർ

# എം.എസ്.എസ്.എസ്. എന്ന നീരുറവ



ഷിബു എസ്.ആർ.
പ്രോജക്ട് കോ-ഓർഡിനേറ്റർ, MSSS

ഡ്രൈവറുടെ കാൽ പെട്ടെന്ന് ബ്രേക്കില മർന്നു. മുൻ സീറ്റിൽ ഇടതുവശത്തായിരുന്ന ഡയറക്ടറച്ചൻ മുന്നോട്ടാഞ്ഞു. സീറ്റ് ബൽറ്റ് ഉണ്ടായിരുന്നതുകൊണ്ട് അപകടമൊന്നും സംഭവിച്ചില്ല. അരമയക്കത്തിലായിരുന്ന അച്ചൻ ഞെട്ടിയുണർന്നു. കണ്ണുകൾ ഡ്രൈവറിലേക്ക് നീണ്ടു. ഒരു സ്ത്രീ വാഹനത്തിന് മുന്നിൽ എടുത്ത് ചാടിയതിനാലാണ് ബ്രേക്ക് ചെയ്തതെന്നു മനസ്സിലായപ്പോൾ ഡ്രൈവറോട് തോന്നിയ ചെറിയ ദേഷ്യം ആ സ്ത്രീയോടായി.

സീറ്റ് ബൽറ്റിൽ നിന്നും സ്വതന്ത്രനായ ഡയറക്ടർ വണ്ടിയുടെ ഡോർ തുറന്ന് മെല്ലെ പുറത്തിറങ്ങി. വണ്ടിയുടെ മുന്നിലേക്ക് എടുത്തു ചാടിയ മനുഷ്യക്കോലം വിങ്ങിപൊട്ടുകയായിരുന്നു. റോഡിൽ നിലത്തുകിടക്കുകയായിരുന്ന ആ സ്ത്രീ രൂപത്തെ അച്ചൻ മെല്ലെ പിടിച്ചെഴുന്നേൽപ്പിച്ചു.

അണപ്പൊട്ടിയൊഴുകിയ കണ്ണുകളിൽ കരളലിയിക്കുന്ന ഒരു കദന കഥ വായിക്കാമായിരുന്നു. മനസ്സിൽ ഇരച്ചുകയറിയ ദേഷ്യം സഹതാപത്തിന് വഴി മാറി.

*"എന്താ അമ്മേ ഇത്? എന്തിനാ.......?"*

"കിടപ്പുരോഗിയായ ഭർത്താവ്, മൂന്ന് പെൺകുഞ്ഞുങ്ങൾ. മരുന്നിനും ഭക്ഷണത്തിനും വകയില്ലാതെ ഞാൻ നട്ടം തിരിയുകയാണച്ചാ....." അവൾ ദീർഘ നിശ്വാസം വിട്ടു.

"അങ്ങനെ ഇരിക്കുമ്പോഴാണ് ആ പെങ്കൊച്ച് നൂറ് രൂപ വാങ്ങി എന്നെ ഒരു പോളിസിയിൽ ചേർത്തത്. ഒൻപതിൽ പഠിക്കുന്ന മൂത്ത മകൾക്ക് അതിൽ നിന്നും 1200 രൂപ കഴിഞ്ഞ വർഷം പഠനസഹായം കിട്ടി".

മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി, ലൈഫ് ഇൻഷ്വറൻസ് കോർപ്പറേഷനുമായി ചേർന്ന് നടപ്പിലാക്കുന്ന" ജനശ്രീ ബീമായോജനയെ" കുറിച്ചാണ് ആ അമ്മ പറയുന്നതെന്ന് അച്ചന് മനസ്സിലായി.

*"പിന്നെന്തിനാ അമ്മ മരിക്കുവാൻ ശ്രമിച്ചത്?"*

ഈ പോളിസിയിൽ അംഗമായവർ മരിച്ചാൽ മുപ്പതിനായിരം രൂപ കിട്ടുമെന്ന് അന്നാ പെങ്കൊച്ച് പറഞ്ഞിരുന്നു. അപകട മരണമാണെങ്കിൽ എഴുപത്തയ്യായിരം കിട്ടും. അങ്ങനെയെങ്കിലും എന്റെ കുടുംബത്തിന് ആശ്വാസമാകുവാൻ കഴിഞ്ഞാൽ..........

*കാട്ടാക്കട മലങ്കര ഭവനു മുന്നിലാണ് സംഭവം.* കാട്ടാക്കട മേഖലയുടെ കർമ്മപദ്ധതി ഉദ്ഘാടനത്തിന് അവിടെ എത്തിയതായിരുന്നു അച്ചൻ.

"അമ്മ വരൂ....." അച്ചൻ അവരെയും കൂട്ടി മേഖലാ ആനിമേറ്ററുടെ അടുത്തെത്തി. ആനിമേറ്ററോട് കാര്യങ്ങൾ പറഞ്ഞതിനൊപ്പം നബാർഡുമായി ചേർന്ന് എം.എസ്.എസ്.എസ്. നടപ്പിലാക്കുന്ന ജോയിന്റ് ലൈബിലിറ്റി ഗ്രൂപ്പിൽ ആ അമ്മയെ അംഗമാക്കി, ഒരു സ്വയം തൊഴിൽ സംരംഭം തുടങ്ങുവാൻ വേണ്ട സഹായങ്ങൾ ചെയ്ത് കൊടുക്കുവാൻ നിർദ്ദേശം നൽകി. ആ മുഖത്ത് അപ്പോൾ കാണാമായിരുന്നു അവ്യക്തമായി ഉദിച്ചുയരുന്ന ഒരു പ്രത്യാശയുടെ പ്രകാശം.

മലങ്കര കത്തോലിക്കാ സഭയുടെ ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് ജീവൻ നൽകിയ സംഘടന മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി. 1961 വരെ അഭിവന്ദ്യ പിതാക്കന്മാരുടെ നേതൃത്വത്തിൽ നടന്ന ജീവകാരുണ്യപ്രവർത്തനങ്ങൾ കൂടുതൽ സംഘാതമായി, സജീവമായി, വ്യാപകമായി നടത്തപ്പെടുക എന്ന ലക്ഷ്യത്തോടെ മലങ്കര സഭയുടെ ദ്വിതീയ മെത്രാപ്പോലീത്തായായിരുന്ന ഗ്രിഗോറിയോസ് തിരുമേനി എം.എസ്.എസ്.എസിനെ ഒരു സംഘടനയായി രജിസ്റ്റർ ചെയ്തു. അങ്ങനെ 1961 ൽ എം.എസ്.എസ്.എസ്. മലങ്കരയിലെ ജീവകാരുണ്യ സ്രോതസ്സായി ഉദയം ചെയ്തു. ആദ്യ ഡയറക്ടറായി ബഹു. സാമുവൽ മണ്ണിലച്ചൻ ചുമതല ഏറ്റെടുക്കുമ്പോൾ അരമനയോട് ചേർന്ന ഒരു ചെറിയ മുറിയും ഒരു പ്രവർത്തകനുമായിരുന്നു ഉണ്ടായിരുന്നത്.

മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി ഇരുപത്തിയൊന്നാം നൂറ്റാണ്ടിന്റെ പടിവാതിൽക്കൽ എത്തിനിൽക്കുന്നു. എം.എസ്.എസ്.എസിന്റെ സാരഥിയായി ബഹുമാനപ്പെട്ട ജോസ് കിഴക്കേടത്തച്ചൻ ചുമതല ഏറ്റെടുത്തു. കാലത്തിന്റെ ചുവരെഴുത്തുകൾ വായിച്ചറിഞ്ഞ് പ്രവർത്തനങ്ങൾക്ക് ജീവൻ പകരാൻ കഴിവുള്ള വൈദികൻ. എം.എസ്.എസ്.എസ്. പുതിയ രൂപഭാവങ്ങൾ സ്വീകരിക്കുകയായിരുന്നു. പല ഉറവിടങ്ങളിൽ നിന്നായി സ്വരൂപിച്ച് ഗ്രാമഗ്രാമാന്തരങ്ങളിൽ സഹായമെത്തിച്ചിരുന്ന ഒരു കാലം എം.എം.എസ്.എസ്.എസിനുണ്ടായിരുന്നു. വികസന കാഴ്ചപ്പാടുകളിൽ വന്ന മാറ്റം ഈ പ്രവണത കളെയെല്ലാം മാറ്റി മറിച്ചു. സ്വയം സഹായ സംഘങ്ങൾ രൂപീകരിക്കുകയും അതിലൂടെ പ്രാദേശിക വിഭവങ്ങൾ സമാഹരിക്കുകയും ചെയ്തു കൊണ്ടാണ് ജോസച്ചൻ തന്റെ പ്രവർത്തനങ്ങൾക്ക് തുടക്കം കുറിക്കുന്നത്.

തിരുവനന്തപുരം മേജർ അതിരൂപതയുടെ സാമൂഹ്യസേവന വിഭാഗമായ എം.എസ്.എസ്.എസ്. അങ്ങനെ ഓരോ ഗ്രാമങ്ങളിലും അതിന്റ ചെറിയ പതിപ്പുകൾക്ക് രൂപം നൽകുകയായിരുന്നു. കഴിഞ്ഞ കാലങ്ങളിൽ നടന്നു വന്നിരുന്ന ജീവകാരുണ്യ പ്രവർത്തനങ്ങൾ അതിന്റെ പൂർണ്ണതയിൽ നടത്തപ്പെടുമ്പോഴും വികസനമന്ത്രങ്ങൾക്ക് രൂപം നൽകുവാൻ അച്ചൻ അതീവ ശ്രദ്ധാലുവായിരുന്നു. ലൈഫ് ഇൻഷുറൻസ് കോർപ്പറേഷൻ, കരകൗശല ഡിപ്പാർട്ടുമെന്റ് തുടങ്ങിയ സ്ഥാപനങ്ങളുമായി ബന്ധപ്പെട്ടുകൊണ്ട് നടപ്പിലാക്കിയ പദ്ധതികൾ സാമൂഹിക സുരക്ഷിതത്വം ഉറപ്പുവരുത്തുന്നതോടൊപ്പം ജനങ്ങൾക്ക് സാമ്പത്തിക ഭദ്രതയും പ്രദാനം ചെയ്തു.

കേരളം കണ്ട വലിയ ദുരന്തങ്ങളിൽ ഒന്നായ സുനാമി ആലപ്പുഴയിലെ ആലപ്പാട് ഗ്രാമത്തെ ഒന്നാകെ വിഴുങ്ങിയപ്പോൾ ജോസച്ചന്റെ നേതൃത്വത്തിൽ എം.എസ്.എസ്.എസ്. കുടുംബം ഒന്നാകെ സഹായ ഹസ്തവുമായി അവിടെയുണ്ടായിരുന്നു.

"ഹലോ........... ഞാൻ ഒറീസ്സയിൽ നിന്നും രാമകൃഷ്ണ സുർദിയോ (ആർ. കെ)"

"പറയൂ സർ......................"

"സുഖമായിരിക്കുന്നോ, എന്തുണ്ട് എം.എസ്.എസ്.എസിൽ വിശേഷങ്ങൾ?

"സുഖം. പ്രവർത്തനങ്ങൾ വളരെ ഭംഗിയായി പോകുന്നു."

ദേശീയ പ്രാധാന്യമുള്ള ഒരു വിഷയത്തിൽ മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റിയെ ക്ഷണിച്ചുകൊണ്ടുള്ള ഒരു ഫോൺ കോൾ ആയിരുന്നു അത്.

സ്വഭാവത്താലെ പ്രേക്ഷിതയായ സഭയുടെ പ്രേക്ഷിത ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് എം.എസ്.എസ്.എസിലൂടെ ചിറക് മുളയ്ക്കുകയായിരുന്നു. തുടർന്ന് ബഹുമാനപ്പെട്ട ചെറിയാൻ പണിക്കരച്ചനും, മാത്യു പള്ളത്തുമുറിയിലച്ചനും എം.എസ്.എസ്.എസിന്റെ സാരഥ്യം ഏറ്റെടുത്തു. ആദ്യകാലങ്ങളിൽ ജീവകാരുണ്യ പ്രവർത്തനങ്ങളിൽ മാത്രമായിരുന്നു എം.എസ്.എസ്.എസ്. ശ്രദ്ധ ചെലുത്തിയിരുന്നത്.

ജീവകാരുണ്യ വികസന പ്രവർത്തനങ്ങൾക്കു ഒരു പോലെ പ്രാധാന്യം കൊടുത്ത ഡയറക്ടറായിരുന്നു തുടർന്നു വന്ന ബഹു. മാത്യു കടകംപള്ളിലച്ചൻ. ഇന്ന് അനേകായിരങ്ങൾക്ക് ഒരു ജീവിതമാർഗ്ഗമായി മാറിക്കൊണ്ടിരിക്കുന്ന 'സേവ് എ ഫാമിലി പ്ലാൻ' എന്ന പദ്ധതി അച്ചന്റെ കാലഘട്ടത്തിലാണ് എം.എസ്.എസ്.എസിൽ പ്രവർത്തനം ആരംഭിച്ചത്. വ്യത്യസ്തങ്ങളായ അനേകം പദ്ധതികളുമായി തിരുവനന്തപുരം അതിരൂപതയുടെ ഗ്രാമഗ്രാമാന്തരങ്ങളിലേക്ക് എം.എസ്.എസ്.എസിനെ കൊണ്ടുചെന്നെത്തിക്കുവാൻ ബഹുമാനപ്പെട്ട അച്ചന്റെ പ്രവർത്തനങ്ങൾക്ക് സാധിച്ചു.

1980 കളിൽ കാത്തലിക് റിലീഫ് സർവീസസിന്റെ (സി. ആർ.എസ്) സഹായത്തോടെ എം.എസ്.എസ്.എസിലൂടെ നടത്തപ്പെട്ട പോഷകാഹാര വിതരണ പരിപാടിയ്ക്ക് നേതൃത്വം കൊടുത്തത് ബഹുമാനപ്പെട്ട ഫിലിപ്പ് തോമസ് അച്ചനാണ്. ജാതി, മത, വ്യത്യാസമില്ലാതെ ഇടവകകൾ കേന്ദ്രീകരിച്ചു പ്രസ്തുത പരിപാടി വളരെ വിജയകരമായി നടത്തുവാൻ ബഹുമാനപ്പെട്ട അച്ചന് സാധിച്ചു.

തുടർന്ന് എം.എസ്.എസ്.എസിന്റെ സാരഥ്യം ഏറ്റെടുത്ത ബഹു. ജോർജ്ജ് ജേക്കബ് അച്ചനും ബഹു. ജോൺ കമ്പാറയച്ചനും എം.എസ്.എസ്.എസിന്റെ പ്രവർത്തനങ്ങൾക്ക് ശക്തമായ നേതൃത്വം കൊടുത്തു.

തുടർന്ന് ചുമതല ഏറ്റെടുത്ത ബഹു. തോമസ് വട്ടപ്പറമ്പിലച്ചൻ സാമൂഹ്യസേവന രംഗത്ത് പുതിയൊരു ചരിത്രം കുറിക്കുകയായിരുന്നു. മാഞ്ചിയം കൃഷി അതിരൂപതയിൽ അങ്ങോളമിങ്ങോളം വ്യാപിച്ചത് ഈ സമയത്താണ്. മൃഗസംരക്ഷണ പരിപാടികൾ ദരിദ്രകുടുംബങ്ങളെ കൈപിടിച്ചുയർത്തുവാൻ പര്യാപ്തമാണെന്ന് തിരിച്ചറിയുകയും അതിന് വേണ്ട പദ്ധതികൾ ആസൂത്രണം ചെയ്ത് നടപ്പിലാക്കുകയും ചെയ്തു.

ബഹു. വട്ടപ്പറമ്പിലച്ചന്റെ പ്രവർത്തനങ്ങൾക്ക് നല്ലൊരു തുടർച്ച നൽകുവാൻ തുടർന്ന് ചമുതല ഏറ്റെടുത്ത ബഹു. പുത്തൻവിളയിലച്ചന് സാധിച്ചു.

# സമഗ്ര വികസന പാതയിൽ സുവർണ്ണ പ്രഭ തൂകി....

വിഷയം ഡയറക്ടറുടെ അടുക്കലെത്തി. ബഹു. വിൽസൺ തട്ടാരുതുണ്ടിലച്ചനാണ് ഡയറക്ടറുടെ കസേരയിൽ. ആ ക്ഷണം സ്വീകരിക്കുവാൻ അനുവാദം നൽകി. 2011 ൽ നടത്തപ്പെടുന്ന ഭാരത സെൻസസ്സിന്റെ പരിശീലന പരിപാടികൾക്ക് തെക്കേ ഇന്ത്യയിൽ നേതൃത്വം കൊടുക്കുവാൻ എം. എസ്.എസ്.എസ്. തെരഞ്ഞെടുക്കപ്പെടുകയായിരുന്നു.

ബഹുമാനപ്പെട്ട ജോസ് കിഴക്കേടത്തച്ചൻ തുടങ്ങി വച്ച വികസന പ്രവർത്തനങ്ങൾ അതിന്റെ പാരമ്യത്തിലെത്തിക്കുവാൻ സാധിച്ചു എന്നുള്ളതാണ് വിൽസനച്ചന്റെ ഏറ്റവും വലിയ സംഭാവന. സീറോ ബഡ്ജറ്റ് ഫാമിംഗ്, ജപ്പാൻ ഫണ്ട് ഫോർ പോവർട്ടി റിഡക്ഷൻ, ഊർജ്ജസംരക്ഷണ പരിപാടി, സ്രോതസ്സ് ക്രാഫ്റ്റ് ബസാർ, ബൗദ്ധിക സ്വത്തവകാശ ശിൽപ്പശാല, റൂറൽ മാർട്ട് ഇങ്ങനെ നീളുന്നു ഈ പ്രവർത്തനങ്ങൾ. കൂടാതെ ആകാശവാണിയുമായി ചേർന്ന് കൊണ്ട് അഞ്ചലിൽ വച്ച് നടത്തിയ ഗ്രാമോത്സവം എം.എസ്.എസ്. എസിന്റെ ചരിത്രപുസ്തകത്തിലെ ഒരു സുവർണ്ണ താളാണ്.



ഒരു വീട് ഒരു മുള, ഒരു വീട് ഒരു തയ്യൽ മെഷീൻ എന്നിവ എം.എസ്.എസ്.എസിലെ മുഴുവൻ കുടുംബങ്ങളെയും കൂട്ടിയിണക്കുവാൻ പര്യാപ്തായ പ്രോഗ്രാമുകളായിരുന്നു.

കുട്ടികളുടെ സർഗ്ഗാത്മക വാസനകൾ വളർത്തുന്നതിനു വേണ്ടി **"കിലുകിലം"** എന്ന പരിപാടിക്ക് തുടക്കം കുറിച്ചതും ബഹു. വിൽസച്ചനായിരുന്നു. ചുരുങ്ങിയ കാലഘട്ടത്തിനുള്ളിൽ വികസന സെമിനാറുകളും, ചർച്ചകളും, പരിപാടികളും സംഘടിപ്പിക്കപ്പെട്ടു. ഗവൺമെന്റ് പ്രോഗ്രാമുകളുമായി എം.എസ്.എസ്.എസിനെ കോർത്തിണക്കുവാൻ അച്ചൻ കാണിച്ച താല്പര്യം എന്നും ഓർക്കപ്പെടുമെന്ന കാര്യത്തിൽ സംശയമില്ല.

ഏതൊരു പ്രസ്ഥാനവും സുവർണ്ണ ജൂബിലി ആഘോഷിക്കുന്ന സമയത്ത് അതിന്റെ അമരക്കാരനാവുക എന്നത് ഒരു നിയോഗവും അതിലേറെ ഭാഗ്യവുമാണ്. ബഹുമാനപ്പെട്ട ജോൺ വിളയിലച്ചനെയാണ് ദൈവം ആ നിയോഗം ഏൽപ്പിച്ചത്. ജോസച്ചന്റെയും വിൽസനച്ചന്റെയും പ്രവർത്തനങ്ങളെ വളരെ ഭംഗിയായി കൂട്ടിയോജിപ്പിക്കുവാനും ശക്തമായ തുടർച്ച നൽകുവാനും അച്ചന് സാധിക്കുന്നു. വിദേശസഹായം എല്ലാ മേഖലകളിലും അന്യമായിക്കൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ പ്രാദേശിക വിഭവ സമാഹരണത്തിലൂടെ സൊസൈറ്റിയുടെ പ്രവർത്തനങ്ങൾക്കാവശ്യമായ വിഭവങ്ങൾ സമാഹരിക്കുകയും അത് ശരിയായ കരങ്ങളിലെത്തിക്കുകയെന്ന കർമ്മം വളരെ ഭംഗിയായി നിർവ്വഹിക്കുകയും ചെയ്യുന്നു.

സ്രോതസ്സിന്റെ ട്രയിനിംഗ് ഹാൾ സ്ത്രീജനങ്ങളെ കൊണ്ട് നിറഞ്ഞിരിക്കുന്നു. എം. എസ്.എസ്.എസിന്റെ കോ - ഓർഡിനേറ്റർമാരിൽ ഒരാൾ അവരുടെ മദ്ധ്യേ നിന്ന് സംസാരിക്കുന്നു. സംശയങ്ങളും സംശയനിവാരണങ്ങളുമായി ഒരു മണിക്കൂറോളം പിന്നിട്ടു. എം.എസ്.എസ്. എസ്. ഡയറക്ടറും കാനറാ ബാങ്ക് മാനേജരും അവരുടെ മദ്ധ്യത്തിലേയ്ക്ക് വന്നു. സംരംഭങ്ങൾക്ക് വായ്പ വിതരണം ചെയ്യുവാൻ കാനറാ ബാങ്കിന്റെ നേതൃത്വത്തിൽ ഇന്റർവ്യൂ നടക്കുകയാണ്. നൂറോളം വരുന്ന ജോയിന്റ് ലൈബിലിറ്റി ഗ്രൂപ്പുകളുടെ പ്രതിനിധികളാണ് അവിടെ സന്നിഹിതരായിരിക്കുന്നത്. എല്ലാവരുടെയും കൈകളിൽ തങ്ങൾ ചെയ്യാൻ പോകുന്ന പദ്ധതിയുടെ പ്രോജക്ടുകൾ. എം.എസ്.എസ്.എസ്. പുതിയൊരു കാലഘട്ടത്തിലേക്ക് ചുവടുവെയ്ക്കുകയാണ്.

സുവർണ്ണ ജൂബിലിയുടെ നിറവിൽ നിൽക്കുന്ന എം.എസ്.എസ്.എസ്. ഒന്നു തിരിഞ്ഞുനോക്കുമ്പോൾ ജീവകാരുണ്യ പ്രവർത്തനത്തിൽ ആരംഭിച്ച് കാർഷിക മൃഗസംരക്ഷണ പ്രവർത്തനങ്ങളിലൂടെ സ്വയംപര്യാപ്തതയുടെ ആദ്യാക്ഷരങ്ങൾ കുറിച്ച് ലഘുസമ്പാദ്യ ശീലങ്ങളിലൂടെ മുന്നേറി സംരംഭകത്വ വികസനത്തിൽ എത്തിനിൽക്കുന്നു.

മാറിക്കൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ മാറ്റത്തിന്റെ കൊടുങ്കാറ്റായി മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ അതിർത്തികളോളം മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി പടർന്നു കയറുകയാണ്. വികസനം മുഖ്യ അജണ്ടയായി സ്വീകരിക്കുമ്പോഴും സമൂഹത്തിലെ സാധുക്കളും നിരാലംബരുമായ മനുഷ്യമക്കൾക്കെന്നും താങ്ങും തണലുമായി ഈ പ്രസ്ഥാനം ഉണ്ടാകും.

വിളയിലച്ചനും സഹപ്രവർത്തകരും തിരക്കിലാണ്. കഴിഞ്ഞുപോയ അൻപത് വർഷങ്ങളിൽ എം. എസ്.എസ്.എസ്. ആകുന്ന നീരുറവയിൽ നിന്നും പിറവിയെടുത്ത അൻപത് സ്രോതസ്സുകൾ ജനമനസ്സുകളിലെത്തിക്കുവാൻ പല കാലഘട്ടങ്ങളിൽ പലരുടെ കരങ്ങളാൽ തെളിയിക്കപ്പെട്ട ദീപശിഖയിൽ നിന്നും ആവാഹിച്ച ഊർജ്ജവും പേറി അടുത്തൊരു അൻപത് വർഷത്തേക്ക് ..........................

# സഭയ്ക്കകത്തും പുറത്തുമുള്ള ദൈവമക്കളുടെ സമഗ്രവികസനം: എം.എസ്.എസ്.എസിന്റെ സമർപ്പണം



**എം.എസ്.എസ്.എസിന്റെ പ്രസിഡന്റും തിരുവനന്തപുരം മേജർ അതിരൂപതാദ്ധ്യക്ഷനുമായ അത്യഭിവന്ദ്യ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവായുമായുള്ള അഭിമുഖം**

*തയ്യാറാക്കിയത് :*
**ബിജോയി ജോസഫ്, ഷിബു എസ്.ആർ.**

**1. സാമൂഹ്യ സേവന പ്രവർത്തനങ്ങളെക്കുറിച്ചുള്ള മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ദർശനം**

സമൂഹ നിർമ്മിതി, അതായത് നാം ആയിരിക്കുന്ന സമൂഹത്തിന്റെ എല്ലാ തലങ്ങളെയും അതിന്റെ സുസ്ഥിതിയിലേക്ക് കൊണ്ടുവരിക. എല്ലാവർക്കും നന്മയുണ്ടാകണം, എല്ലാവർക്കും ജീവന്റെ മഹത്വം ഉണ്ടാകണം, എല്ലാവർക്കും ആ മഹത്വത്തിൽ പങ്കാളിയാകുവാൻ കഴിയണം. കർത്താവായ യേശുക്രിസ്തു അരുളി ചെയ്തു, "ഞാൻ വന്നിരിക്കുന്നത് ജീവൻ ഉണ്ടാകുവാനും അത് സമൃദ്ധമായി ഉണ്ടാകുവാനുമാണ്." അതുപോലെ തന്നെ, കർത്താവിന്റെ ജനന സമയത്ത് സ്വർഗീയ വൃന്ദം ആട്ടിടയന്മാരോട് പറഞ്ഞത്, "സർവലോകത്തിനും ഉണ്ടാകുവാനുള്ള സന്തോഷത്തിന്റെ സദ്വാർത്ത ഞാൻ നിങ്ങളെ അറിയിക്കുന്നു. നിങ്ങൾക്കായൊരു രക്ഷകൻ ഇന്ന് ബത്‌ലഹേമിൽ ജനിച്ചിരിക്കുന്നു." എന്നാണ്. അപ്പോൾ കർത്താവിന്റെ ജനനവും, ജനനത്തെകുറിച്ചുള്ള അറിയിപ്പും, കർത്താവ് തന്നെ പറഞ്ഞ കാര്യവും, കർത്താവിന്റെ ജീവിത നടപടികളുമെല്ലാം യേശുക്രിസ്തു ജീവിച്ചിരുന്ന ആ ഒരു സമൂഹത്തിന്റെ സുസ്ഥിതിയെ ലക്ഷ്യം വച്ചിരുന്നു. യേശുവിനെ അനുകരിക്കുന്ന ആളുകൾ അതുപോലെ തന്നെ പ്രവർത്തിക്കേണ്ട ഒരു സമീപനം കർത്താവ് പറഞ്ഞു തരികയാണ്. ഏതു സമൂഹത്തിലായിരിക്കുന്നുവോ ആ സമൂഹത്തിന്റെ സുസ്ഥിതിക്കുവേണ്ടിയുള്ള പരിശ്രമം ഇന്നും നാം തുടരേണ്ടതാണ്.

സഭയെന്നാൽ ക്രിസ്തുവിന്റെ തുടർച്ചയാണ്. യേശുക്രിസ്തു ചെയ്ത കാര്യങ്ങൾ, ആഗ്രഹിച്ച കാര്യങ്ങൾ, നടത്തിയ സമീപനം തുടരുകയാണ് സഭയുടെ ദൗത്യം. എല്ലാ മനുഷ്യർക്കും ജീവൻ ഉണ്ടാകണം, അത് വർദ്ധമാനമാകണം അത് മഹത്വരമാകണം; ദൈവീകമാകണം. എല്ലാ മനുഷ്യർക്കും അത് അനുഭവിക്കുവാൻ കഴിയണം. ജാതി മത രാഷ്ട്രീയ വ്യത്യാസമില്ലാതെ എല്ലാവർക്കും ഈ മഹത്വം അനുഭവിക്കുവാൻ കഴിയണം. സഭയുടെ സാമൂഹിക ചലനത്തെക്കുറിച്ചുള്ള അടിസ്ഥാനപരമായ ദർശനം ഇതാണ്. ഈ മണ്ണും ജലവും ജീവനും അത് എല്ലാവരുടേതുമാണ്. എല്ലാവർക്കും അവകാശപ്പെട്ടതാണ്. എല്ലാവർക്കും അതിന്റെ അവകാശത്തിൽ പ്രവേശിക്കുവാനുള്ള

# സമഗ്ര വികസന പാതയിൽ സുവർണ പ്രഭ തൂകി....



സാധ്യതയുണ്ടാകണം. എന്നാൽ പലവിധ സാഹചര്യങ്ങൾകൊണ്ട് ജീവിതത്തിന്റെ അറ്റങ്ങളിലേക്ക്, വേലിക്കരികിലേയ്ക്ക് തള്ളിമാറ്റപ്പെട്ട ജീവിതങ്ങളുണ്ട്. അവരെ മുഖ്യധാരയിലേക്ക് കൊണ്ടുവരണം. സുവിശേഷം പ്രസംഗിക്കുക മാത്രമല്ല സുവിശേഷം ഏകുവാനും സുവിശേഷം ആകുവാനും സഭയ്ക്ക് കഴിയണം. ഇത് പള്ളിയുടെ, സഭയുടെ അതിർത്തിയിൽനിന്നുള്ള ഒരു ശുശ്രൂഷ എന്നു പറഞ്ഞാൽ നമുക്ക് മനസ്സിലാകും. എന്നാൽ അതിർത്തികളില്ലാത്ത ദൈവരാജ്യത്തിന്റെ ഒരു വലിയ വിസ്തൃതി യേശുക്രിസ്തു തന്റെ സമീപനത്തിൽ നമുക്ക് നൽകുന്നു. സഭയുടെ ഈ ദൈവരാജ്യത്തെക്കുറിച്ചുള്ള സമീപനത്തിലും ഈ കാര്യം പ്രസക്തമാണ്. അതായത്, ഇതിൽ എല്ലാവരും ഉൾപ്പെടുന്നു. നമ്മുടെ പള്ളിയിൽ വരുന്നോ ഇല്ലയോ എന്നല്ല, ദൈവത്തിന്റെ ഒരു മകനാണോ, ഒരു മകളാണോ എന്നതാണ് ചോദ്യം. സഭയ്ക്ക് ഈ ആളിനെ മാറ്റി നിറുത്താൻ കഴിയില്ല. അത് ജാതി നോക്കിയല്ല, മതം നോക്കിയല്ല, രാഷ്ട്രീയം നോക്കിയല്ല, സാമ്പത്തിക സ്ഥിതി നോക്കിയില്ല, വിദ്യാഭ്യാസം നോക്കിയല്ല. കാരണം, സഭ സ്വഭാവത്താലെ പ്രേഷിതയാണെന്നാണ് തിരുസഭ നൽകുന്ന പ്രബോധനം. അയയ്ക്കപ്പെട്ടവളാണ് സഭ. അയയ്ക്കപ്പെട്ടത്, ദൈവം നമ്മുടെ പിതാവെന്നതുപോലെ നാമെല്ലാവരും ഒരേ പിതാവിന്റെ മക്കളും നാമെല്ലാവരും സഹോദരി സഹോദരങ്ങളുമാണെന്ന് ലോകത്തോട് പറയാനാണ്. സഭയുടെ സാമൂഹിക ദർശനത്തിന്റെ ഏറ്റവും അടിസ്ഥാന ദർശനം ഇതാണ്. ഇതിൽ ഏറ്റവും പാവപ്പെട്ട ആളുകളെ സഹായിക്കുന്ന ഒരു സമീപനം ആവശ്യമായി വരുന്നത്, അവർ മുഖ്യധാരയിൽ നിന്ന് മാറ്റപ്പെട്ട് നിൽക്കുന്നതുകൊണ്ടാണ്. എന്റെ ഏറ്റം എളിയവരിൽ ഒരുവന് നൽകിയപ്പോൾ എനിക്ക് തന്നെയാണ് നൽകിയത് എന്ന് കർത്താവ് പറയുന്നതിന്റെ കാര്യം നിസ്സഹായ അവസ്ഥയിൽ കഴിയുന്നവരെ മുഖ്യധാരയിലേക്ക് കൊണ്ടുവരുന്നതിനുവേണ്ടിയാണ്. ഇത് ദൈവീകമായ ഇടപ്പെടൽ ആണ്. സഭയുടെ അടിസ്ഥാനപരമായ സമീപനം ഇതായിരിക്കണമെന്ന് കർത്താവ് പഠിപ്പിക്കുന്നു. ഈ ദർശനത്തിൽ അടിയുറച്ചാണ് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ സാമൂഹിക ദർശനം രൂപപ്പെട്ടത്.

2. **പിതാവിന്റെ കാഴ്ചപാടിൽ കഴിഞ്ഞ 50 വർഷം കൊണ്ട് ഈ ദർശനം നേടിയെടുക്കാൻ എം.എസ്.എസ്.എസിനും മലങ്കര കത്തോലിക്കാ സഭയ്ക്കും എത്രമാത്രം സാധിച്ചു ?**

മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി (എം.എസ്.എസ്.എസ്.) തിരുവനന്തപുരം മേജർ അതിരൂപതയുടെ സാമൂഹികക്ഷേമ വകുപ്പാണ്. ഈ എം.എസ്.എസ്.എസിലൂടെയാണ് നമ്മൾ കഴിഞ്ഞ 50 വർഷം സംഘാതാത്മകമായി സഭയുടെ സാമൂഹിക ദർശനം നമ്മുടെ മേജർ അതിരൂപതുടെ അജപാലനപ്രദേശങ്ങളിൽ എല്ലാം നടപ്പിലാക്കിയത്. സഭ പാവങ്ങളോട് കരുണ കാണിക്കണം, കൈ പിടിച്ചുയർത്തുവാൻ കൈനീട്ടിയിരിക്കുന്നവരെ കരങ്ങൾ കൊടുത്ത് ബലപ്പെടുത്തണം. പാർശ്വവത്കരിക്കപ്പെട്ടവരെ മുഖ്യധാരയിലേയ്ക്ക് കൊണ്ടുവരണം. ജാതി മത വ്യത്യാസങ്ങളില്ലാതെ ആളുകളെ ഒരേ ജനതയായി പരിശീലിപ്പിക്കണം. ഈ ദർശനത്തിൽ ഇവരെ കോർത്തിണക്കണം. ഈ ദർശനത്തിൽ വളരെയേറെ ദൂരം പിന്നിടുവാൻ എം.എസ്.എസ്.എസിന് കഴിഞ്ഞിട്ടുണ്ട് എന്നതാണ് നമ്മൾ ജൂബിലിയായി ആഘോഷിക്കുന്നത്. എത്രപണം ഇവിടെ വിതരണം ചെയ്തു എന്നതിനപ്പുറത്ത് ഇവിടെയൊരു ജനതയെ ഒരൊറ്റ ദർശനത്തിൽ രൂപപ്പെടുത്തിയെടുക്കുവാൻ ഒരു പരിധിവരെ നമുക്ക് കഴിഞ്ഞിട്ടുണ്ട്. പ്രത്യേകിച്ച് കേരളത്തിന്റെ ഇപ്പോഴത്തെയൊരു സാമൂഹിക അന്തരീക്ഷം പരിശോധിക്കുമ്പോൾ ഇവിടെ വളരെ വർഗീയമായ ധ്രുവീകരണങ്ങൾ നടക്കുകയാണ്. എല്ലാം എന്റേത്; അതായത്, വളരെ സ്വാർത്ഥപരമായ ധ്രുവീകരണം. ക്രിസ്ത്യാനി നടത്തുന്ന കാര്യങ്ങൾ ക്രിസ്ത്യാനിക്കുവേണ്ടി മാത്രമോ എന്നു ചിന്തിക്കുവാൻ സംശയിക്കത്തക്കപോലുള്ള സമീപനങ്ങൾ. ഇവിടെ എം.എസ്.എസ്.എസ്. കൊടുക്കുന്ന പ്രത്യേകമായ ഒരു സന്ദേശമുണ്ട്. എം.എസ്.എസ്.എസിന്റെ സ്ഥാപകപിതാവായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയും അതിന് മുൻപ് ഈ സഭയുടെ മുഴുവൻ ദർശനങ്ങൾക്കും രൂപം നൽകിയ മാർ ഈവാനിയോസ് തിരുമേനിയും സമൂഹത്തെ നിർവചിച്ച് സഭയുടെ മക്കൾക്ക് നൽകിയിട്ടുണ്ട്.

സഭയ്ക്ക് രണ്ടു layer ഉണ്ട്. പള്ളിയിലെ ഒരു layer ഉം, പള്ളിക്കു പുറത്തെ ഒരു വലിയ layer ഉം. മാർ ഗ്രിഗോറിയോസ് തിരുമേനി അദ്ദേഹത്തിന്റെ ഇടയശുശ്രൂഷയിൽ വിശാലമായ മനുഷ്യ സമൂഹത്തിന്റെ രൂപീകരണത്തിന് കേരളത്തിൽ ഏറ്റവും കൂടുതൽ ശ്രദ്ധ നൽകിയിട്ടുള്ള പിതാവാണ്. പിതാവിന്റെ ദർശനത്തിലാണ് എം.എസ്.എസ്.എസ്. ഇവിടെ സജീവമായി പ്രവർത്തനം ആരംഭിച്ചത്. ഒരൊറ്റ ജനത, ഒരു ദർശനം, ജാതി രാഷ്ട്രീയ മത





സാമുദായിക വ്യത്യാസമില്ലാതെ നമുക്ക് നമ്മുടെ സമൂഹത്തെ പടുത്തുയർത്താൻ കഴിയുമെന്ന വലിയ ഒരു സന്ദേശം പിതാവ് തന്റെ ജീവിതത്തിലൂടെ ഈ കേരളത്തിന് നൽകിയതാണ് എം.എസ്.എസ്.എസ്. ജീവിക്കാൻ കഴിഞ്ഞ 50 വർഷമായി പരിശ്രമിക്കുന്നത്. ഇതിൽ വലിയ വിജയമുണ്ടായിട്ടുണ്ട്. ഇത് എവിടെയും പ്രഘോഷിക്കാനുള്ള ആർജ്ജവത്വവും കരുത്തും നമുക്കുണ്ട്. കാരണം, വിഭാഗീയതയുടെ വലിയ കാർമേഘങ്ങൾ ഉരുണ്ടു കൂടുമ്പോൾ എം.എസ്.എസ്.എസ്. തേജോമയമായി നിൽക്കുന്നതിന്റെ അടിസ്ഥാന കാരണം മാർ ഗ്രിഗോറിയോസ് തിരുമേനി നൽകിയിട്ടുള്ള അടിസ്ഥാന വെളിച്ചമാണ്. അതായത് മനുഷ്യപുരോഗതിയ്ക്ക് ഒന്നും പ്രതിബന്ധമാകുവാൻ പാടില്ല. മനുഷ്യൻ സൃഷ്ടിച്ച് വച്ചിരിക്കുന്ന വിഭാഗീതയതകൾ മനുഷ്യന്റെ പുരോഗതിക്ക് തടസ്സമാകുവാൻ പാടില്ല. ഇതാണ് കഴിഞ്ഞ അൻപത് വർഷം എം.എസ്.എസ്.എസ്. ജീവിക്കുവാൻ പരിശ്രമിച്ചത്. ആ പരിശ്രമത്തിൽ വളരെയേറെ വിജയിച്ചിട്ടുണ്ട് എന്നതിന് സാക്ഷികൾ ഇതിന്റെ ഗുണഭോക്താക്കളെന്നു പറയാവുന്ന നമ്മുടെ സഹകാരികൾ, ലക്ഷങ്ങളോളം വരുന്ന കുടുംബങ്ങൾ എന്നിവയാണ്. പരിപൂർണ്ണമായി വിജയിച്ചു എന്ന ഒരു അവകാശവാദത്തിന് ഞാൻ ഒരുക്കമല്ല. കാരണം പരിശ്രമങ്ങൾ ഇപ്പോഴും തുടരുകയാണ്. പക്ഷേ ഒരളവുവരെ സംതൃപ്തിയോടുകൂടെ നമുക്ക് പറയുവാൻ കഴിയും; നമ്മുടെ സാമൂഹിക പ്രവർത്തനങ്ങളിൽ എല്ലാവരെയും ഒരുപോലെ കാണുന്നു എന്ന ചിന്തയിൽ നാം വളരെയേറെ മുന്നോട്ടു പോയിരിക്കുന്നു.

3. **എം. എസ്. എസ്. എസിന്റെ സ്ഥാപക പിതാവായ മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ സാമൂഹ്യ പ്രവർത്തനങ്ങളുടെ സവിശേഷതകൾ എന്തെല്ലാമായിരുന്നു ?**

നമ്മുടെ ഇപ്പോഴത്തെ സാമൂഹികമോ, സാമ്പത്തികമോ ആയ ഒരു അവസ്ഥയായിരുന്നില്ല അൻപത് വർഷം മുമ്പ്. വളരെയേറെ ദാരിദ്ര്യം അനുഭവിച്ചിരുന്ന ഒരു ജനത പലയിടങ്ങളിലായി നാട്ടിൽ ഉണ്ടായിരുന്നു. അക്ഷരാർത്ഥത്തിൽ ദാരിദ്ര്യം അനുഭവിക്കുന്ന ആളുകൾ. ഈ ജനത്തെ കണ്ട മാർ ഗ്രിഗോറിയോസ് പിതാവിന്റെ മനസിൽ രൂപപ്പെട്ട ആർദ്രതയും അദ്ദേഹത്തിന്റെ കരങ്ങൾ നീട്ടിയതിലൂടെ ഈ സമൂഹത്തിന് ലഭിച്ച നന്മയുടെ അംശവുമാണ് എം.എസ്.എസ്.എസിന്റെ കൈമുതൽ. മാർ ഗ്രിഗോറിയോസ് തിരുമേനി, എല്ലാവരും അറിയുന്നതുപോലെ, മനസിൽ അനുകമ്പയും സ്നേഹവും മനുഷ്യന്റെ ക്ലേശങ്ങളിൽ വളരെയേറെ ആത്മബന്ധവും കാണിച്ചിരുന്ന ഒരു വ്യക്തിയായിരുന്നു. നമ്മൾ ജൂബിലി ആഘോഷിക്കുമ്പോൾ നമ്മുടെ സ്ഥാപക പിതാവായ മാർ ഗ്രിഗോറിയോസ് തിരുമേനി പൊതുസമൂഹത്തിന് നൽകിയ ഒരു വലിയ ആർദ്രഭാവം, കരുണയുടെ ഒരു വലിയ രൂപഭാവം; അതാണ് നാം നമ്മുടെ ഒരു സവിശേഷതയായി എടുത്തുപറയുന്നത്. ഇന്ന് എന്തെങ്കിലുമൊക്കെ നന്മ ചെയ്യാൻ നമ്മെ പ്രേരിപ്പിക്കുന്നുവെങ്കിൽ, അതിനൊക്കെ നമ്മെ ശക്തരാക്കിയിട്ടുള്ളത് തിരുമേനിയുടെ ഈ ആർദ്ര സമീപനമാണ്. പാവപ്പെട്ടവരെ കാണുമ്പോൾ, തിരുമേനിയുടെ ചിന്ത, "ഇവരെ എങ്ങനെ രക്ഷിക്കാം? എന്തുകൊണ്ടാണ് ഇവരെയൊന്ന് കൈത്താങ്ങ് നൽകി രക്ഷപ്പെടുത്തുക?" എന്നൊക്കെയാണ്. തിരുമേനിയുടെ കാർഷികമേഖലയിലെ വളരെ വിപ്ലവാത്മകമായ സമീപനങ്ങളും സമർപ്പണവും ഏവർക്കും അറിയാമല്ലോ? കൃഷിക്കാരോട് ഒരു പ്രത്യേക മമത പിതാവിനുണ്ടായിരുന്നു. പിതാവിന്റെ കുടുംബം ഒരു കർഷക കുടുംബമാണെന്ന് പിതാവ് എപ്പോഴും പറയുമായിരുന്നു. പിതാവ് എടുത്തു പറഞ്ഞിട്ടുണ്ട്, "ദാരിദ്ര്യം അനുഭവിച്ചിട്ടുള്ള ഒരാളാണ് ഞാനെന്ന്." അതുകൊണ്ട് തന്നെ ദാരിദ്ര്യത്തിന്റെ വൈഷമ്യം പിതാവ് മനസിലാക്കിയിരുന്നു. കാർഷിക രാജ്യമായ ഭാരതം, കർഷകദേശമായ നമ്മുടെ കേരളം, കാർഷിക പുരോഗതിയിൽ എങ്ങനെ മുന്നോട്ടു പോകണമെന്ന് പിതാവ് ചിന്തിച്ചതിന്റെ ഒക്കെ മുഖ്യ കേന്ദ്രബിന്ദു ഈ പാവപ്പെട്ട മനുഷ്യരായിരുന്നു. വിദേശയാത്ര കഴിഞ്ഞ് മടങ്ങിവരുമ്പോൾ അദ്ദേഹത്തിന്റെ സ്യൂട്ട്കെയ്സിൽ ഉണ്ടായിരിക്കുക ഏതെങ്കിലും കാർഷികവിളകളുടെ വിത്തായിരിക്കും. സുബാബുൾ, മാഞ്ചിയം, അല്ലെങ്കിൽ നല്ലയിനം മരച്ചീനിയുടെ വിത്ത്, മുതലായവ. അതുപോലെ പശു, ആട്, കോഴി തുടങ്ങിയവയുടെ വളർത്തൽ, തേനീച്ച വളർത്തൽ, തുടങ്ങിയവയിലൂടെ സാധാരണകാരന് കുടുംബത്തെ വലിയ ബുദ്ധിമുട്ടില്ലാതെ എങ്ങനെ മുന്നോട്ട്കൊണ്ടുപോകാമെന്നുള്ള ചിന്തയായിരുന്നു പിതാവിന്റെ മനസിൽ. കർഷകനോട് അലിവുള്ള ഒരു സാധാരണക്കാരന്റെ മനസിൽ രൂപപ്പെട്ട ചിന്ത.

പിതാവ് ഒരു സാമ്പത്തിക ശാസ്ത്രജ്ഞൻ കൂടിയായിരുന്നു. അതുകൊണ്ട് തന്നെ സാമ്പത്തിക



പുരോഗതിയിലെ ശാസ്ത്രീയ വശം പിതാവിനെ എപ്പോഴും സ്വാധീനിച്ചിരുന്നു. തിരുമേനി ഈ സാമ്പത്തിക വശങ്ങൾ ഭദ്രമാക്കാൻ പാവപ്പെട്ട കുടുംബങ്ങൾക്ക് ദർശനം കൊടുക്കാനും, ഒപ്പം കൃഷിചെയ്യാനും ചെറിയ ചെറിയ വ്യവസായങ്ങൾ തുടങ്ങാനുമുള്ള ശ്രദ്ധയും കൊടുത്തിരുന്നു. പിതാവ് ആരംഭിച്ച പല പദ്ധതികളും ഇന്ന് നമുക്ക് കാണുവാൻ കഴിയില്ല. ഉദാഹരണത്തിന് തോട്ടപ്പള്ളി കേന്ദ്രീകൃതമായ മലങ്കര ഫിഷറീസ്. മലയോര പ്രദേശത്തു നിന്നുവരുന്ന മരച്ചീനിയും കടലിൽ നിന്നുപിടിക്കുന്ന മീനും പരസ്പരം കൈമാറുക എന്നത് പിതാവിന്റെ വലിയ ഒരു സ്വപ്നമായിരുന്നു. അതുപോലെ അനേകർക്ക് ജോലി കൊടുക്കാനാഗ്രഹിച്ച് ആരംഭിച്ച മാർ ഗ്രിഗോറിയോസ് ഗാർമെന്റ്സ്. പാവപ്പെട്ട മനുഷ്യരെ എങ്ങനെ സംരക്ഷിക്കാമെന്ന് പിതാവ് എപ്പോഴും ചിന്തിച്ചിരുന്നു. എം. എൻ. ഗോവിന്ദൻ നായർ തുടങ്ങിയ ലക്ഷംവീട് പദ്ധിയെ 100 ശതമാനം പിതാവ് പിൻതുണച്ചു. വാസയോഗ്യമായ വീട് ഏതൊരു മനുഷ്യന്റയും അടിസ്ഥാന അവകാശമാണ്. അത് സമൂഹത്തിന്റെ കടമയാണ്. ബേക്കർ സായിപ്പിനോട് ചേർന്ന് ചെലവു കുറഞ്ഞ വീടിന് പിതാവ് ഏറെ പ്രോൽസാഹനം നൽകിയിട്ടുണ്ട്. അതൊരു വിപ്ലവമായിരുന്നു. സാമുദായിക സംഘർഷങ്ങളുണ്ടാകാൻ സാധ്യതയുള്ള സന്ദർഭങ്ങളിലൊക്കെ പിതാവ് ഇടപ്പെട്ടത് മനുഷ്യ മനസ് വേദനിക്കാൻ പാടില്ലായെന്ന ചിന്തകൊണ്ടാണ്. ചാല, പൂവാർ പോലെയുള്ള തീരപ്രദേശങ്ങൾ, നിലയ്ക്കൽ തുടങ്ങിയ സ്ഥലങ്ങളിലും വിഷയങ്ങളിലും മനുഷ്യമനസുകളെ സ്വാധീനിച്ച് സമാധാനം സ്ഥാപിച്ച വ്യക്തിയാണ് പിതാവ്. തിരുവനന്തപുരം അതിരൂപത ദാനമായി നൽകിയ ഒരു പ്രധാനസ്ഥലത്തെ ഭൂമിയിലാണ് ചെഷയർ ഹോം തുടങ്ങിയത്. തിരുമേനിയുടെ കാഴ്ചപാടുകൾ നല്ല മനസുള്ളവർ കണ്ടിട്ടാണ് അനേകർ ഇതിന് വലിയ സംഭാവന നൽകിയത്. പിതാവിന്റെ കാഴ്ചപ്പാടുകൾ, നമ്മുടെ സഭയുടെയും എം.എസ്.എസ്.എസിന്റെയും സാമൂഹിക ദർശനങ്ങളെയും സമീപനങ്ങളെയും ഏറെ സ്വാധീനിച്ചിട്ടുണ്ട്.

**4. സിറിൽ ബസേലിയോസ് ബാവാ തിരുമേനിയുടെ ദർശനങ്ങൾ എം.എസ്.എസ്.എസിന്റെ വളർച്ചയിൽ എത്രത്തോളം സഹായകരമായിരുന്നു?**

ബത്തേരി രൂപതയുടെ പ്രഥമ ഇടയൻ എന്ന നിലയിൽ സിറിൽ ബസേലിയോസ് ബാവാ തിരുമേനി വയനാട്ടിലെ സാധാരണക്കാരായ ആളുകളുടെയും കൃഷിക്കാരുടെയും ഇടയിൽ പ്രവർത്തിച്ച ശേഷമാണ് തിരുവനന്തപുരത്തേക്ക് വരുന്നത്. ആദിവാസികളുടെ ഇടയിലെ ക്ഷേമപ്രവർത്തനങ്ങൾക്ക് വളരെ നിർണായകമായ ഒരു പദ്ധതി പിതാവ് ശ്രേയസ്സിലൂടെ ബത്തേരിയിൽ നടപ്പിലാക്കിയത് അടുത്തു നിന്ന് കണ്ടിട്ടുള്ള, സഹകരിച്ചിട്ടുള്ള ഒരു വ്യക്തിയാണ് ഞാൻ. അഭിവന്ദ്യ പിതാവിന്റെ സാമൂഹിക ദർശനം എം.എസ്.എസ്.എസിന്റെ ഈ അടുത്തകാലത്തെ പ്രവർത്തനങ്ങളെ വളരെയേറെ സ്വാധീനിച്ചിട്ടുണ്ട്. പിതാവിന്റെ സമീപനം തന്നെ മനുഷ്യന്റെ സമഗ്ര വികസനം എന്നുള്ള അടിസ്ഥാന വിഷയത്തിലാണ്. ബത്തേരിയിൽ പിതാവ് ശുശ്രൂഷ ചെയ്യുമ്പോഴാണ് അയൽക്കൂട്ടം എന്ന ആശയത്തിന് കേരളത്തിൽ ചിറക് മുളച്ചത് എന്ന് ഞാനോർക്കുന്നു. അതുപോലെ വികസന പ്രക്രിയയിലെ പങ്കാളിത്തം, ചെറുകുടുംബങ്ങളുടെ സമ്പദ്‌വ്യവസ്ഥിതിക്കുവേണ്ടിയുള്ള അടിസ്ഥാന പ്രവർത്തനങ്ങൾ, അവരുടെ സ്വയം തൊഴിൽ പദ്ധതി, സ്വയം സഹായ പദ്ധതി, അവരുടെ ലഘു നിക്ഷേപപദ്ധതി, എന്നിവ വലിയ രീതിയിൽ വികസിച്ചത് ഞാനോർക്കുന്നു. അഭിവന്ദ്യ പിതാവ് എം.എസ്.എസ്.എസിന്റെ പ്രസിഡന്റ് എന്ന നിലയിൽ തിരവനന്തപുരത്ത് ശുശ്രൂഷ ചെയ്യുമ്പോൾ പിതാവിന്റെ ദർശന പ്രകാരം തന്നെ, മനുഷ്യനെ ഒന്നായി കാണുന്നതിനുള്ള വലിയ ഒരു തുടർച്ച, മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ദർശനത്തിന്റെ തുടർച്ച, ഇവിടെ ഉണ്ടായിട്ടുണ്ട്. അതുകൊണ്ട് തന്നെ നമ്മുടെ ഇടവകകളിലൊക്കെ കുറച്ചുകൂടി സജീവമായി എം.എസ്.എസ്.എസ്. അക്കാലത്ത് വന്നിരുന്നു. പ്രത്യേകിച്ച്, നമ്മുടെ മിഷൻ കേന്ദ്രങ്ങളിൽ എം.എസ്.എസ്.എസ്. ശക്തിപ്പെട്ടത് ആ കാലഘട്ടത്തിലാണ്. എന്തെങ്കിലും സഹായം ചെയ്യുന്നു എന്നതിനപ്പുറത്ത്, നമ്മുടെ ആളുകൾക്ക് സ്വന്തം കാലിൽ നിൽക്കുവാനുള്ള അഭിമാനബോധവും അതിനനുസൃതമായ ഒരു സമ്പദ് വ്യവസ്ഥിതിയും ഉണ്ടാക്കിയെടുക്കണമെന്നുള്ള അടിസ്ഥാനപരമായ ഒരു ദർശനം പിതാവ് എപ്പോഴും കൊടുത്തിരുന്നു. പ്രത്യേകിച്ച്, സ്ത്രീജനങ്ങളെയും പാവപ്പെട്ട അമ്മമാരെയുംക്കുറിച്ച് പിതാവിന് വലിയ കരുതലും കരുണയുമുണ്ടായിരുന്നു. അവരാണ് കുടുംബത്തിന്റെ മുഴുവൻ ഭാരവും പേറുന്നതെന്ന് പിതാവ് എപ്പോഴും പറയുമായുന്നു. ഒരു വലിയ സ്ത്രീ ശാക്തീകരണം ആവശ്യമാണെന്ന ചിന്ത പിതാവിനുണ്ടായിരുന്നു. അത് ഇവിടെയുള്ള കൂട്ടങ്ങളിൽ

പ്രകടമായിരുന്നു. അതുപോലെ, നമ്മുടെ അതിരൂപതയുടെ സഹായ മെത്രാൻ ആയിരുന്ന ലോറൻസ് മാർ എഫ്രേം തിരുമേനി നമ്മുടെ ഈ സാമൂഹിക മേഖലയിൽ വലിയ ആഴമേറിയ സമർപ്പണം നൽകിയിട്ടുള്ള ഒരു പിതാവാണ്. വളരെ ലളിതമായി ജീവിക്കുകയും അതേസമയം പാവപ്പെട്ട കുടുംബങ്ങൾ കയറിയിറങ്ങി വലിയ വലിയബന്ധങ്ങൾ സ്ഥാപിക്കുകയും ചെയ്തിട്ടുള്ള പിതാവാണ്. പാവപ്പെട്ടവരോട് വലിയ കരുണകാണിച്ചിട്ടുള്ള പിതാവ് ഒരു വലിയ മിഷണറിയായി അറിയപ്പെട്ടിരുന്നു.

എം.എസ്.എസ്.എസിന്റെ ദർശനങ്ങൾ രൂപപ്പെടുത്തിയതിൽ അഭിവന്ദ്യ പിതാക്കന്മാരോട് ചേർന്ന് അതാതു സമയത്ത് പ്രവർത്തിച്ച് വന്നിട്ടുള്ള ബഹു. ഡയറക്ടറച്ചന്മാർ. അവരുടെ വലിയ ദർശനവും പിതാക്കന്മാരുടെ ദർശനങ്ങൾക്ക് ജീവൻ വയ്പ്പിക്കുന്നതിനുള്ള അവരുടെ ആത്മസമർപ്പണവും വളരെ പ്രകടമായിരുന്നു. അവരുടെ സമർപ്പണത്തെയെല്ലാം ഞാൻ ഹൃദയപൂർവം സ്മരിക്കുകയാണ്. അതോടൊപ്പം തന്നെ എം.എസ്.എസ്.എസിന്റെ വിവിധ തലങ്ങളിലുള്ള നമ്മുടെ സജീവരായ പ്രവർത്തകർ, എം.എസ്.എസ്.എസിന്റെ കേന്ദ്ര ഓഫീസിൽ പ്രവർത്തിക്കുന്നവരുണ്ട്, റീജിയണൽ ഓഫീസിൽ പ്രവർത്തിക്കുന്നവരുണ്ട്. യൂണിറ്റിൽ പ്രവർത്തിക്കുന്നവരുണ്ട്. ഇവരെല്ലാവരും നമ്മുടെ ദർശനത്തിന് കൂടുതൽ മിഴിവേകിയവരാണ്. ഇന്നും അത് തുടരുന്നവരാണ്. ഈ ദർശനം ജീവിക്കുന്നില്ലായെങ്കിൽ അത് തത്വമായി നിൽക്കുകയാണ്. എന്നാലിത് ജീവിതത്തോട് വളരെ അടുപ്പമുള്ളതാക്കിയത് കോർഡിനേറ്റേഴ്സും ആനിമേറ്റേഴ്സും റീജിയണൽ ഓഫീസേഴ്സുമായിട്ടുള്ള നമ്മുടെ സകല പ്രവർത്തകരാണ്. അവരെയെല്ലാവരെയും ഞാൻ സന്തോഷത്തോടുകൂടി ഓർക്കുന്നു. എം.എസ്.എസ്.എസിന്റെ ഇപ്പോഴത്തെ ഡയറക്ടറായ ബഹു. ജോൺ വിളയിലച്ചന്റെ നേതൃത്വത്തിൽ ഈ സുവർണജൂബിലി ആഘോഷിക്കുമ്പോൾ വീണ്ടും ഇവിടെ സഭാപിതാക്കന്മാർ മുമ്പോട്ട് വച്ച ദർശനങ്ങൾ മുഴുവൻ അതുപോലെ ഏറ്റവും സജീവമായി നിലനിർത്തുവാനും വളർത്തുവാനുമുള്ള ബഹു. ജോണച്ചന്റെ നേതൃത്വം വളരെ സന്തോഷത്തോടെ ഞാൻ സ്മരിക്കുന്നു. അദ്ദേഹത്തോട് ചേർന്ന്, അദ്ദേഹത്തോടൊപ്പം വളരെ സജീവമായി നമ്മുടെ എം.എസ്.എസ്.എസിന്റെ എല്ലാ തലങ്ങളിലുമുള്ള പ്രവർത്തകർ ഇടപെടുകയും ചെയ്യുന്നതിൽ, എം.എസ്.എസ്.എസിന്റെ പ്രസിഡന്റ് എന്ന നിലയിലുള്ള എന്റെ സന്തോഷവും ഒപ്പം എല്ലാ പ്രവർത്തകരോടുമുള്ള എന്റെ കൃതജ്ഞതയും ഈ പ്രവർത്തകരുടെ കുടുംബങ്ങളോടുള്ള എന്റെ വലിയ സ്നേഹവും ഞാനറിയിക്കുന്നു.

5. **മാറിക്കൊണ്ടിരിക്കുന്ന സാഹചര്യത്തിൽ എം. എസ്. എസ്. എസിന്റെ ഭാവി പ്രവർത്തനങ്ങളെകുറിച്ചും പുതിയ സാധ്യതകളെകുറിച്ചും വിശദീകരിക്കാമോ ?**

മനുഷ്യന്റെ പുരോഗതിക്ക്, ഒരുമിച്ച് വരവിന്, സ്വയംപര്യാപ്തതയ്ക്ക് എന്തെല്ലാം ചെയ്യാൻ കഴിയുമോ അതെല്ലാമാണ് എം.എസ്.എസ്.എസിന്റെ പ്രവർത്തന മേഖലകൾ. പ്രത്യേകിച്ച് ഇത് തനിയെ ചെയ്യുവാൻ കെൽപ്പില്ലാത്ത ഒരുപാട് സമൂഹങ്ങൾ നമുക്കുണ്ട്. സ്ത്രീജനങ്ങൾ, കുട്ടികൾ, വികലാംഗർ എന്നിവർക്ക് തനിയെ പുരോഗതി കൈവരിക്കാൻ സാധിക്കാത്തതുകൊണ്ട് അവരെ പ്രോൽസാഹിപ്പിക്കുകയും പ്രചോദനാത്മകമായ ഒരു സഹകരണം അവർക്ക് കൊടുക്കുകയും ചെയ്യേണ്ടത് ആവശ്യമാണ്. നമ്മൾ സ്വന്തം കാലിൽ നിൽക്കേണ്ടതിന്റെ ആവശ്യകത പഠിപ്പിക്കേണ്ടതും എം.എസ്.എസ്.എസിന്റെ പ്രവർത്തനത്തിൽ അപ്രധാനമല്ലാത്ത ഒരു സമീപനമാണ്. നമ്മൾ വളരേണ്ടത് മറ്റുള്ള ഒരു സഹായം കാത്തുനിന്നുകൊണ്ടല്ല. അങ്ങനെ ഒരു കാലമുണ്ടാകാം. അതിനെ ഒരു കാരണമായെടുത്തുകൊണ്ട്, അവിടെ നിന്ന് സ്വയം പര്യാപ്തതയിലേയ്ക്ക് പോകുവാൻ കഴിയും. ചെറിയ കൃഷി, ചെറിയ വ്യവസായം, ചെറിയ കുടിൽ വ്യവസായം, അങ്ങനെ ചെറിയ സംരംഭങ്ങളിൽ നിന്ന് വലിയ സംരംഭങ്ങളിലേയ്ക്ക് ആർജ്ജവത്തോടെ പ്രവേശിക്കാനുള്ള സമർപ്പണം. ഇവ ബൗദ്ധികമായും പ്രായോഗികമായും ആവിഷ്ക്കരിക്കുന്നതിനുള്ള പ്രചോദനം കൊടുക്കാൻ എം.എസ്.എസ്.എസിന് കഴിയും.

സാഹചര്യങ്ങൾ ഇന്ന് വളരെയേറെ മാറി. പണ്ട് നമ്മൾ സഹായം കൊടുത്ത് ചില കുടുംബങ്ങളെ സംരക്ഷിച്ച് പോന്നിരുന്നു. അൻപത് വർഷം കഴിഞ്ഞും അതുപോലെ തുടരണമെന്ന് ശഠിക്കുന്നത് തന്നെ ശരിയല്ല. നമ്മൾ കൊടുത്ത ഒരു സമീപനത്തിന്റെ പ്രചോദനം ഏറ്റുവാങ്ങി സ്വയംപര്യാപ്തതയിലേക്ക് നീങ്ങണം. എം.എസ്.എസ്.എസ്. പോലെയുള്ള എൻ.ജി.ഒ.കൾ ഒരുകാലത്ത് മുമ്പിൽ നിന്ന് കൈപിടിച്ച് കൊണ്ടുപോകുകയും കാലക്രമേണ നാം പിറകിലേക്ക് മാറുകയും ഇവരെ



പുറകിൽ നിന്ന് മുമ്പിലേക്ക് തള്ളിവിടുകയും ചെയ്യുന്ന ഒരു സാഹചര്യം ഉണ്ടാകണം. കൈകോർത്ത്, കൈകൊടുത്ത്, കൈനീട്ടി സഹായിക്കേണ്ടുന്ന ഒരു സമയം ഉണ്ട്. പക്ഷേ എപ്പോഴും അങ്ങനെയല്ല. ഈ കാര്യങ്ങളിൽ നേതൃത്വം കൊടുക്കുവാൻ എം.എസ്.എസ്.എസിന് കഴിയും. ഈ നേതൃത്വപരമായ പ്രവർത്തനം എല്ലാ കാലത്തും ഒരുപോലെ ആകണമെന്നില്ല. മനുഷ്യനെ സംബന്ധിച്ച വികസന സാധ്യതകൾ കഴിഞ്ഞ 50 വർഷത്തെക്കാൾ കൂടുതൽ ഇന്നുണ്ട്. യഥാർത്ഥത്തിൽ ഒരു ഓറിയന്റേഷൻ ഇപ്പോഴും നമ്മുടെ സമൂഹത്തിൽ നടക്കുന്നുണ്ടോയെന്ന് സംശയിക്കേണ്ടിയിരിക്കുന്നു. എന്തു തെരഞ്ഞെടുക്കണമെന്ന്, ഏതുവഴിയെ പോകണമെന്നുള്ള തീരുമാനങ്ങൾ നിശ്ചയിക്കുന്നത് ഇവിടുത്തെ പരസ്യങ്ങളാണ്. മറ്റാരുടേയോ മന്ത്രങ്ങൾക്ക് അടിമപ്പെട്ട് ജീവിതം ഒരു യന്ത്രം കണക്കേ പോകുന്ന ഒരവസ്ഥയിൽ ഒരുപാടുപേരെ കാണുന്നു. നീ നീയായിരിക്കുക, എന്നു പറയാൻ കഴിയുന്ന ഒരു പ്രചോദനം കൊടുക്കാൻ കഴിയണം. അതുപോലെ തന്നെ, കുടുംബങ്ങളിലും സാധ്യമാകണം. ധാർമ്മികതയെ അധികരിച്ചുള്ള ഒരു മനുഷ്യ പുരോഗതിയെക്കുറിച്ച് ആര് പഠിപ്പിക്കും? എം.എസ്.എസ്.എസിന്റെ ഗുണഭോക്താക്കളായ അനേകായിരങ്ങൾ അടുത്തുവരുമ്പോൾ, അവർ പുരോഗതിയിലേയ്ക്ക് കുതിക്കുമ്പോൾ നമ്മുടെ പൊതു ധാർമ്മികതയ്ക്ക് തടസം വരാൻപാടില്ലായെന്ന് എം.എസ്.എസ്.എസിന് പറയാൻ കഴിയണം. സാധാരണക്കാരായ മനുഷ്യരുടെ മഹത്വം വിസ്മരിച്ചുകൊണ്ടുള്ള സാമ്പത്തിക പുരോഗതിയായി വികസനത്തെ കാണുന്നുവെങ്കിൽ അത് തെറ്റാണ്.

എം.എസ്.എസ്.എസ്. സർക്കാരിന്റെ ഒരു ഡ്യൂപ്ലിക്കേറ്റ് സംഘടനയല്ല. സർക്കാർ നികുതി പണം പിരിച്ച് പല കാര്യങ്ങൾക്കായി ഉപയോഗിക്കുന്നു. എന്നാൽ അങ്ങനെയൊരു വരുമാനം എം.എസ്.എസ്.എസിനില്ല. മാറിവരുന്ന സാഹചര്യങ്ങൾക്കനുസരിച്ച് നമ്മുടേത് ഒരു മോട്ടിവേറ്റിംഗ് റോൾ (Motivating role) ആയി മാറണം. മനുഷ്യന് എല്ലാ മേഖലകളിലും പ്രചോദനം നൽകണം. അതിവേഗ വികസനത്തിൽ പാർശ്വവത്ക്കരിക്കപ്പെട്ടവരുടെ എണ്ണം കൂടാതെയിരിക്കണമെന്ന് ഓർമപ്പെടുത്താനുള്ള ധാർമ്മിക ഉത്തരവാദിത്വവും എം.എസ്.എസ്.എസിനുണ്ട്. വികസനത്തിന്റെ പേരിൽ കുടിയിറക്കപ്പെടുന്നവർ, ഇല്ലാതായിപ്പോകുന്നവർ, വസ്തുവകകൾ വിട്ട് ദൂരദേശങ്ങളിലേക്ക് പോകേണ്ടി വരുന്നവർ; ഇവർക്കുവേണ്ടി സംസാരിക്കാൻ എം.എസ്.എസ്.എസ്. പോലെയുള്ള എൻ.ജി.ഒ.കൾക്കു സാധിക്കണം. കാരണം ഒരൊറ്റ മനുഷ്യൻ പോലും നഷ്ടപ്പെട്ട് പോകരുതെന്നാണ് എം.എസ്.എസ്.എസിന്റെ അടിസ്ഥാന സ്ഥാപകൻ നമ്മെ പഠിപ്പിച്ചിട്ടുള്ളത്. 99 നെയും വഴിയരികിൽ വിട്ടിട്ട് കാണാതായ ഒന്നിനെ തേടി വരുന്ന യേശുക്രിസ്തുവാണ് എം.എസ്.എസ്.എസിന്റെ യഥാർത്ഥ സ്ഥാപകൻ.

**6. ഈ കാലഘട്ടത്തിൽ നാം ഉപവി പ്രവർത്തന ശൈലി (Charity based approach) യിൽ നിന്ന് വികസന സമീപന (Development based approach) ത്തിലേക്ക് മാറുമ്പോൾ നേരിടേണ്ടി വരുന്ന വെല്ലുവിളികൾ എന്തെല്ലാമാണ്?**

ഇത് ഒരു സങ്കീർണ്ണമായൊരു മേഖലയാണ്. ജീവകാരുണ്യ പ്രവർത്തനങ്ങളിൽ നിന്ന് വികസന പങ്കാളിത്തത്തിലേക്കുള്ള ഒരു കാൽവെപ്പ്. Charity based approach-ൽ നിന്ന് development based approach-ലേക്ക് എല്ലാവരും വരുന്നു. നമുക്ക് ഇവിടെ പിടിച്ച് നിൽക്കുവാൻ സാധിക്കുമോ? ഇവിടെ എം.എസ്.എസ്.എസ്. പോലെയുള്ള സംഘടനകളുടെ പങ്കെന്താണ്? ഇത് വളരെ പ്രസക്തമായൊരു ചോദ്യമാണ്. ചാരിറ്റി ചെയ്യേണ്ട ഒരു സാഹചര്യം ഇപ്പോഴും ഉണ്ടോ? അതോ വികസന സമീപനം മാത്രം മതിയോ? "സ്മാർട്ട് സിറ്റിയാണ് നമ്മുടെ മനസിൽ; അല്ലാതെ വില്ലേജല്ല." ഇതൊരു concept ആണ്. നമ്മൾ മീൻപിടിക്കാൻ ആളുകളെ പഠിപ്പിക്കുന്നു. ചെറിയ വ്യവസായം ചെയ്യാൻ പഠിപ്പിക്കുന്നു. സ്വന്തമായി കൊച്ചു കൊച്ചു കാര്യങ്ങൾ ചെയ്ത് സ്വന്തം കാലിൽ നിൽക്കണമെന്ന് പറയുന്നു. ഇത് നടക്കേണ്ട കാര്യമാണ്. ഒരു നാടിന്റെ വികസനത്തിന് ഈ സമീപനം ഇല്ലാതെ സാധ്യമല്ല. എം.എസ്.എസ്.എസിന് ഇവിടെ കണ്ണടച്ച് നിൽക്കുവാൻ സാധിക്കുകയില്ല. Development approach നാം മനസിലാക്കണം, സ്വാംശീകരിക്കണം. അതേസമയം മാനസികമായി വൈകല്യമുള്ളവർ, ശാരീരിക വൈകല്യമുള്ളവർ. ആരും നോക്കാനില്ലാത്തവർ, വഴിയോരങ്ങളിൽ കിടക്കുന്നവർ, ചില രോഗത്തിന്റെ പ്രത്യേകതകൾ കൊണ്ട് സമൂഹം പുറന്തള്ളിയവർ ഇന്നും ഉണ്ട്. Development approach സ്വീകരിച്ചതുകൊണ്ട് ഇങ്ങനെയുള്ളവരെ കണ്ടില്ലെന്ന് നടിക്കുവാൻ നമുക്ക് കഴിയുമോ? Developmental approach പാടി

ല്ലായെന്നല്ല. അതേസമയം കാരുണ്യ പ്രവർത്തനങ്ങൾ അർഹിക്കുന്ന ആളുകൾ ഇവിടെയുണ്ട്. അതായത് കരുണയും പ്രത്യേക പരിഗണനയും സഹാനുഭൂതിയും ആവശ്യമുള്ള ആളുകൾക്ക് സ്മാർട്ട് സിറ്റിയുടെ ഒരു ഫോട്ടോ കണ്ടാൽ അവർ തൃപ്തരാകുകയില്ല. മദർ തെരേസയുടെ സ്പർശന സൗഖ്യമുള്ള ഒരു കരമാണ് അവർക്ക് ആവശ്യം. നഗരങ്ങൾ കൂടുതൽ വികസനത്തിലേയ്ക്ക് വരുമ്പോൾ കൊച്ചു കൊച്ചു വ്യവസായങ്ങളിലൂടെ സമർത്ഥരാകാൻ കഴിയുന്ന ആളുകളെയും സമൂഹങ്ങളെയും അതിലേയ്ക്ക് കൊണ്ടു വരിക എന്നത് അവരുടെ ഒരു സ്വപ്നമാണ്. അത് ഒരു രാജ്യത്തിന്റെ പുരോഗതിക്ക് ആവശ്യമാണ്. പക്ഷേ, എം.എസ്.എസ്.എസ്. സർക്കാരിന്റെ സമീപനമുള്ള ഒരു സ്ഥാപനമല്ല. എം.എസ്.എസ്.എസ്. യേശുക്രിസ്തുവിന്റെ ജീവകാരുണ്യ പ്രവർത്തനങ്ങൾ, ജീവിത ദർശനം, സമഗ്രമായ വളർച്ച ഇതെല്ലാം സ്വാംശീകരിക്കുന്ന ഒരു സമീപനമാണ്. അതുകൊണ്ട് charity based കാര്യങ്ങൾ ഇനി ചെയ്യുകയില്ലായെന്ന് പറയാൻ എം.എസ്. എസ്.എസിന് കഴിയുകയില്ല. നമ്മുടെ സഹാനുഭൂതിയും ജീവകാരുണ്യ സമീപനവും പ്രതീക്ഷിച്ച് ഒരാളെങ്കിലും അവശേഷിക്കുന്നുവെങ്കിൽ ആ ആളിനു വേണ്ടി നാമിത് ചെയ്യാൻ കടപ്പെട്ടിരിക്കുന്നു. അതേസമയം, പൊതുസമൂഹത്തിൽ വളരെ ദൂരവ്യാപകമായ സത്ഫലങ്ങൾ ഉളവാക്കുന്ന development based approach -ന് നമ്മൾ സഹകാരികളാവുകയും പ്രചോദനം കൊടുക്കുകയും ചെയ്യണം. ചുരുക്കത്തിൽ പൂർണ്ണമായും കാരുണ്യപ്രവർത്തനങ്ങൾ ഉപേക്ഷിച്ചിട്ട് വികസന സമീപനത്തിലേക്ക് പോകാതെ കാരുണ്യം ആവശ്യമുള്ളവർക്ക് അത് നൽകുകയും ഒപ്പം ഒരു വികസന സമീപനം സ്വീകരിക്കുകയുമാണ് വേണ്ടത്.

7. **വിദേശ സഹായങ്ങൾ അന്യമായിക്കൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ, എം.എസ്.എസ്.എസ്. പോലുള്ള സന്നദ്ധ സംഘടനകൾക്ക് ഈ സാഹചര്യം എങ്ങനെ നേരിടാൻ സാധിക്കും?**

നമ്മുടെ ഏറ്റവും പാവപ്പെട്ട ആളുകൾ ഇവിടെ അവശേഷിച്ചിരിക്കുന്ന സാഹചര്യത്തിൽ വളരെയേറെ ദയയും കരുണയും കൊടുക്കേണ്ടത് ആവശ്യമാണ്. 50 വർഷം മുമ്പുള്ള ഒരു സമൂഹമല്ല നമുക്കിന്നുള്ളത്. അന്നത്തെ ഒരു സാമ്പത്തിക സ്ഥിതിയുമല്ല ഇന്നത്തേത്. പാവപ്പെട്ടവരുടെ സാമ്പത്തിക സ്ഥിതിയിലും വ്യത്യാസമുണ്ട്. സേവ് എ ഫാമിലി പ്ലാൻ ഇതിനൊരു ഉദാഹരണമാണ്. കാനഡയിലെ നല്ല മനസ്സുള്ള കുറെ ആളുകൾ അവർ കണ്ടിട്ടില്ലാത്ത, കാണാൻ സാധ്യതയില്ലാത്ത നമ്മുടെ നാട്ടിലെ കുറച്ചു പാവപ്പെട്ട കുടുംബങ്ങളെ സഹായിക്കുവാൻ മനസ്സുവയ്ക്കുന്നു. ഇത് എന്തിന്റെ അടിസ്ഥാനത്തിലാണ്? ഒരു ക്രിസ്തീയ ദർശനത്തിന്റെ, സുവിശേഷത്തിന്റെ അടിസ്ഥാനത്തിലാണ്, മാനുഷിക ദർശനത്തിന്റെ അടിസ്ഥാനത്തിലാണ്, ലോകത്തിൽ നന്മയുണ്ടാകണം എന്നാഗ്രഹിക്കുന്ന മനസിന്റെ വലിപ്പത്തിന്റെ അടിസ്ഥാനത്തിലാണ്. ഇത് നമ്മുടെ നാട്ടിലും സാധിക്കില്ലേ? കാനഡയിലെ ആളുകൾക്കു മാത്രമേ ഇതു സാധിക്കുകയുള്ളോ? 50 വർഷം മുമ്പുള്ള സാമ്പത്തിക സ്ഥിതിയല്ല നമ്മുടേത്. എസ്.എ.എഫ്.പി. കാനഡയിൽ 500 കുടുംബങ്ങൾ ഇപ്പോൾ നമുക്കുണ്ടെങ്കിൽ, എനിക്ക് ഒരു സംശയവുമില്ലാതെ പറയാൻ സാധിക്കും, 1000 കുടുംബങ്ങളെ എം.എസ്.എസ്.എസ് വഴി രൂപപ്പെടുത്താൻ സാധിക്കും. അതുകൊണ്ട് കാനഡയിലെ എസ്.എ.എഫ്.പി. നിർത്തലാക്കി എന്നു പറഞ്ഞാലും എനിക്ക് വലിയ സങ്കടമില്ല. അതു പുനഃസ്ഥാപിക്കാൻ ദൈവം നമുക്ക് അനുഗ്രഹം നൽകിയിട്ടുണ്ട്. നമ്മുടെ കുടുംബങ്ങളിൽ നിന്നുതന്നെ ഈ കാര്യം ക്രമീകരിക്കാൻ നമുക്ക് കഴിയും. അതുകൊണ്ട് വിദേശസഹായം നിൽക്കുന്നതുകൊണ്ട് നമ്മുടെ സർവ പദ്ധതികളും തീരും എന്ന ഒരു ചിന്തയും എനിക്കില്ല. വിദേശ സഹായം ക്രമേണ ഇല്ലാതാകുന്നതാണ് നമ്മുടെ വളർച്ചയുടെ ഒരു ലക്ഷണം.

യൂറോപ്യൻ രാജ്യങ്ങൾ ഇപ്പോൾ ഇൻഡ്യയെയാണ് നോക്കുന്നത്, ലോകത്തിൽ തകർന്നുപോകാത്ത അടിസ്ഥാന സമ്പദ് വ്യവസ്ഥിതിയുള്ള ഒരു രാജ്യമാണ് ഇന്ത്യ. നമ്മെക്കാൾ സാമ്പത്തിക കടബാദ്ധ്യതയുള്ളവരാണ് യൂറോപ്പിലെ പല രാജ്യങ്ങളും. ഇന്ത്യയെയാണ് അവർ നോക്കി നിൽക്കുന്നത്. അവർ ഇൻഡ്യയോട് സഹായം അഭ്യർത്ഥിക്കുമ്പോൾ, അവരോട് നിങ്ങൾ ഞങ്ങളുടെ കുടുംബങ്ങളെ സഹായിക്കണമെന്ന് ഇന്ത്യാക്കാർ പറയുന്നത് വിരോധാഭാസമല്ലേ? എന്തിന്റെ അടിസ്ഥാനത്തിലാണ് അവർ നമ്മെ സഹായിക്കേണ്ടത്. അവരേക്കാൾ കൂടുതൽ സുസ്ഥിതി നമുക്ക് ഉണ്ട്. നല്ല ഒരു സഹായം കിട്ടുന്നതുവഴി കുറെക്കാര്യങ്ങൾ



കുറെക്കൂടെ വേഗതയിൽ ചെയ്യാൻ നമുക്ക് കഴിയും. അതേസമയം ചിലപ്പോൾ അത് നമ്മുടെ ആളുകളെ അലസരാക്കി തീർക്കുന്നുവന്നു വരാം.

ദിവസം ചെയ്യുന്ന ജോലിക്കു കൂലിയും, അത് മാസത്തിൽ വാങ്ങുമ്പോൾ ശമ്പളവും എന്നും നാം പറയുന്നു. എന്നാൽ ഞാൻ പറയും, കൽപ്പണിക്കു പോകുന്ന ഉദ്യോഗസ്ഥന്റെ ശമ്പളം ദിവസം 600 രൂപായാണ്. ഈ പണത്തിൽ എത്ര ശതമാനം കുടുംബത്ത് കിട്ടുന്നുണ്ട്? മദ്യപാനത്തിനും മയക്കുമരുന്നിനും ധൂർത്തിനുമായി എത്ര ശതമാനം വെറുതെ താറുമാറാക്കി കളയുന്നു? നമ്മൾ സ്വയം പര്യാപ്തതയെക്കുറിച്ച് പറയുമ്പോൾ സത്യസന്ധമായ ഒരു കുടുംബ ഡയറി എഴുതിക്കണം. അപ്പോൾ മനസിലാകും, പണം കൈയിൽ വരുന്നുണ്ട്; പക്ഷേ അത് ഫലപ്രദമായി, ഗുണപരമായി ചെലവഴിക്കാൻ സാധിക്കുന്നില്ലായെന്ന്. അത്രമാത്രം അധാർമ്മികമായിട്ടുള്ള മറ്റു ശക്തികൾ ഈ സമൂഹത്തിൽ പ്രവർത്തിക്കുന്നു. ഇങ്ങനെയുള്ള ഒരു തിരുത്തൽകൂടി ഈ വിദേശസഹായം നിലയ്ക്കുന്നതുവഴി നമുക്ക് ലഭിക്കും.

**8. സർക്കാരിന്റെ വികസന പ്രക്രിയയിൽ എം.എസ്.എസ്.എസിന് എങ്ങനെ പങ്കാളിയാകാൻ കഴിയും ?**

സർക്കാരിന്റെ ഒരുപാട് പരിശീലന പരിപാടികൾ ഉണ്ട്. ഇത് പല സംഘടനകളെയും ഏൽപ്പിക്കുന്നു. ഇത് ഏറ്റെടുത്ത് ഫലപ്രദമായി ചെയ്യാൻ എം.എസ്.എസ്.എസിന് കഴിയുന്ന ഒരു പ്രധാന മേഖലയാണ്. അതുപോലെ തന്നെ സർക്കാരിന്റെ ചില ആക്ഷൻ ഓറിയന്റഡ് പ്രോഗ്രാമുകൾ; ദുരന്തനിവാരണ കർമ്മസേന, ജലനിധി, തുടങ്ങിയ പദ്ധതികൾ ഫണ്ട് നഷ്ടപ്പെടാതെ നടപ്പിലാക്കാൻ എം.എസ്.എസ്.എസിന് കഴിയും. അതുപോലെ, സ്വയം പര്യാപ്തതയിൽ ജീവിക്കാൻ കഴിയും എന്ന പ്രചോദനം ജനങ്ങൾക്ക് കൊടുക്കാൻ നമുക്ക് കഴിയും. സർക്കാരിനോട് ചേർന്ന് സർക്കാരിന്റെ വികസന പ്രവർത്തനങ്ങളിലെ പങ്കാളിത്തം എറ്റെടുക്കാൻ കഴിയും. ലീഡർഷിപ്പ്, അഡ്വൈസ് തുടങ്ങിയവ നൽകാൻ സാധിക്കും. ട്രെയിനിംഗ് പരിപാടികൾ, പ്രോജക്ടുകൾ എന്നിവ ഏറ്റെടുത്ത് നടപ്പിലാക്കാൻ സാധിക്കും. സർക്കാരിന്റെ ഫണ്ട് അസാധുവാകാതെ പ്രവർത്തിപഥത്തിലെത്തിക്കുവാൻ സന്നദ്ധസംഘടനകളുടെ സേവനം സർക്കാരിന് ആവശ്യമായി വരാറുണ്ട്. സ്ത്രീജനങ്ങൾക്ക് ഭരണതലത്തിൽ പ്രാതിനിധ്യമുണ്ടാകണം. അതിന് സമൂഹത്തിന് പ്രബുദ്ധത നൽകണം എന്ന് പറയുമ്പോൾ നാം അത് ഏറ്റെടുക്കും. സർക്കാർ ലക്ഷ്യം വയ്ക്കുന്ന പദ്ധതികൾ മനുഷ്യമഹത്വത്തിന് എതിരല്ലെങ്കിൽ നമ്മൾ പങ്കാളികളാകും. എന്നാൽ, കുടുംബത്തിൽ 2 കുട്ടികൾ മതി. ഇത് ജനങ്ങളെ ബോധവൽക്കരിക്കണമെന്ന് സർക്കാർ പറഞ്ഞാൽ അതു ചെയ്യുകയില്ലാ എന്നുമാത്രമല്ല, സർവശക്തിയുമെടുത്ത് അതിനെ നാം എതിർക്കും. നാം സർക്കാർ വിരുദ്ധ സംഘടനയല്ല; സർക്കാരിന്റെ പോഷക സംഘടനയുമല്ല. അതേസമയം നമ്മുടെ അടിസ്ഥാന ദർശനം അനുകരിച്ചുകൊണ്ട് സർക്കാരിനോട് പങ്കുചേരാൻ സാധിക്കും.

**9. സഭയുടെ മറ്റ് ഭക്തസംഘടനകളും എം.എസ്.എസ്. എസിന്റെ വികസന പ്രവർത്തനങ്ങളും തമ്മിൽ എങ്ങനെ കൂട്ടിയിണക്കി കൊണ്ടുപോകാൻ സാധിക്കും ?**

എം.എസ്.എസ്.എസിന്റെ പ്രവർത്തനങ്ങൾ പ്രധാനമായും ഗ്രാമങ്ങളിലാണ്. ഇവിടെയൊക്കെ മനുഷ്യന് അടിസ്ഥാനപരമായി ഒരു അവബോധത്തിന്റെ ആവശ്യമുണ്ട്. ചുരുക്കം ചില പള്ളികളിൽ എം.എസ്.എസ്.എസ്. ഇപ്പോഴും ശക്തമല്ല. അത് ദർശനത്തിന്റെ വിഷയമാണ്. നമ്മുടെ പള്ളിക്ക് എന്തുമെച്ചം കിട്ടും? നമ്മുടെ ഇടവകക്കാർക്ക് മാത്രമായി എന്തു മെച്ചം കിട്ടും? ഇങ്ങനെ ചോദിക്കുന്നവരുണ്ട്. ഇടവക്കാർക്ക് തനിയെ ഉള്ള ഒരു കാര്യമല്ല. നിങ്ങൾക്കുമാത്രമായുള്ള ഒരു കാര്യവുമില്ല. എങ്കിൽ ഞങ്ങൾക്കുവേണ്ട എന്നു ചിന്തിക്കുന്ന നമ്മുടെ ആളുകളുണ്ട്. ഇത് അവബോധത്തിന്റെ കുറവാണ്. നമ്മുടെ നാട്ടിൽ എല്ലാവിഭാഗം ജനങ്ങൾക്കും വളർച്ചയുണ്ടാക്കുന്ന സംരംഭമാണ്. അതിന് ഇടവക നേതൃത്വം കൊടുക്കുന്നു എന്ന് പറയുമ്പോൾ അത് വേണ്ടായെന്നു ചിന്തിച്ചാൽ യേശുക്രിസ്തുവിന്റെ സാമൂഹിക ദർശനം ഇടവകക്കാർക്ക് മനസിലായിട്ടില്ലാ എന്നാണ്. ഇങ്ങനെ വരുമ്പോൾ ആ പ്രദേശത്ത് വികസനം തടസ്സപ്പെടുന്നു. അവിടെ നമ്മുടെ ജോലി അല്പംകൂടി കൂടുകയാണ്. ഇവരെയും നാം ബോധ്യപ്പെടുത്തണം. ഈ സഭയിലെ അവസാനത്തെ മകൻ/ മകൾ വരെ ഇത് ബോധ്യപ്പെടണം. ആരെയും നമുക്ക് മാറ്റിനിറുത്താൻ സാധിക്കുകയില്ല.

പലപ്പോഴും കണ്ടുവരുന്നത്, ഭരിക്കുന്ന പാർട്ടിയും അതിന്റെ പോഷകസംഘടനകളും അവരോടു ചേർന്നു പോകുന്ന ആളുകളെയും, കേന്ദ്രീക





**മനുഷ്യന്റെ പുരോഗതിക്ക്, ഒരുമിച്ച് വരവിന്, സ്വയംപര്യാപ്തതയ്ക്ക് എന്തെല്ലാം ചെയ്യാൻ കഴിയുമോ അതെല്ലാമാണ് എം.എസ്.എസ്.എസിന്റെ പ്രവർത്തന മേഖലകൾ. പ്രത്യേകിച്ച് ഇത് തനിയെ ചെയ്യുവാൻ കെൽപ്പില്ലാത്ത ഒരുപാട് സമൂഹങ്ങൾ നമുക്കുണ്ട്. സ്ത്രീജനങ്ങൾ, കുട്ടികൾ, വികലാംഗർ എന്നിവർക്ക് തനിയെ പുരോഗതി കൈവരിക്കാൻ സാധിക്കാത്തതുകൊണ്ട് അവരെ പ്രോൽസാഹിപ്പിക്കുകയും പ്രചോദനാത്മകമായ ഒരു സഹകരണം അവർക്ക് കൊടുക്കുകയും ചെയ്യേണ്ടത് ആവശ്യമാണ്.**

രിച്ചുകൊണ്ടുള്ള വികസനകാര്യങ്ങളാണ് സർക്കാർ തലത്തിൽ പലപ്പോഴും നടക്കുന്നത്. അവരുടെ ആളുകൾ വരുമ്പോൾ പെട്ടെന്ന് കാര്യങ്ങൾ നടക്കുക. അവരുടെയല്ലാത്ത ആളുകൾ വരുമ്പോൾ തടസ്സങ്ങളുണ്ടാവുകയും ചെയ്യുന്ന സ്ഥിതിവിശേഷം. ഒരേ ജനത; അതിൽ കുറച്ചുപേർക്ക് സംവരണം, കുറച്ചു പേർക്ക് സംവരണം ഇല്ല. ഇങ്ങനെവരുമ്പോൾ പിന്നെയും ഇല്ലാത്തവൻ വീണ്ടും പിൻതള്ളപ്പെടുന്നു. ഈ വിഷയങ്ങളുടെ നടുവിൽ നിന്നുകൊണ്ട് പ്രവർത്തിച്ച് വളരെയധികം നന്മ ഈ ദേശത്തിന് ചെയ്യാൻ എം.എസ്.എസ്.എസിനു കഴിയും. ഇടവക കേന്ദ്രീകരിച്ചു പ്രവർത്തിക്കുമ്പോൾ ഒരു പൊതുകാര്യത്തിനായി എന്തെങ്കിലും വിട്ടുകൊടുക്കേണ്ടി വരുമ്പോൾ നിഷേധാത്മക നിലപാടുകളെടുക്കുന്ന ചിന്തകൾക്ക് മാറ്റം വരണം. ഇങ്ങനെയുള്ള ആശയരൂപീകരണത്തിന്റെ കാര്യത്തിൽ നമ്മുടെ സഭയുടെ സംഘടനകൾ കുറച്ചുകൂടി ഉത്തരവാദിത്തം എടുക്കണം. വികസന സ്വപ്നം എന്താണ്? വികസന ദർശനം എന്താണ്? സഭയുടെ അടിസ്ഥാനപരമായ സാമൂഹ്യ പ്രതിബദ്ധത ആരിലൂടെയാണ് കാണിക്കേണ്ടത്? വിഭാഗീയത വളരെ വർദ്ധിച്ചിരിക്കുന്ന ഒരു സാഹചര്യമാണ് എല്ലായിടത്തും. എം.എസ്.എസ്.എസിന് അങ്ങനെയൊരു ലേബലില്ല. എം.എസ്.എസ്.എസിന്റെ ലേബൽ ഇതിനെയെല്ലാം അതിജീവിക്കുന്ന ഒരു സാമൂഹ്യ സംഘടനയാണ് എന്നതാണ്. ഇവിടെ എല്ലാവരുമുണ്ട് ഇതിന്റെ ഗുണഭോക്താക്കൾ എല്ലാവരുമാണ്. ഇത് അഭിമാനത്തോടുകൂടി നമ്മുടെ എം.സി.വൈ.എം ഉം എം.സി.എ.യും ഏറ്റെടുക്കേണ്ട കാര്യങ്ങളാണ്. പ്രാദേശിക ചിന്തകൾ മാറ്റി, നമ്മുടെ പൊതു സമൂഹത്തിന് ഇടവകകൾ വഴിയായി എന്തുചെയ്യാൻ കഴിയും എന്ന് ചിന്തിച്ച് പ്രവർത്തിക്കുന്നതിലൂടെയാണ് സുവിശേഷത്തിന് സാക്ഷികളാകുന്നത്. അതിന് നമ്മുടെ സംഘടനകൾ ശക്തമായ പിൻബലം നൽകണം. ഇതാണ് നമ്മുടെ എം.എസ്.എസ്.എസിന്റെ പ്രവർത്തനങ്ങളെന്ന് നമ്മുടെ ഭക്തസംഘടനകൾ പഠിച്ച് പൊതുസമൂഹത്തോടും നമ്മുടെ ജനത്തോടും പറയണം.

**10. എം.എസ്.എസ്.എസിന്റെ വികസന പ്രവർത്തനങ്ങളിൽ വൈദികർക്കും സന്യസ്തർക്കും ഉള്ള പങ്ക് എന്താണ്?**

ഇവിടെ അടിസ്ഥാനപരമായി നമ്മുടെ സഭയുടെ സാമൂഹിക ദർശനം പങ്കുവെയ്ക്കപ്പെട്ട് നൽകിയിട്ടുള്ളത് ബഹുമാനപ്പെട്ട വൈദികരിലൂടെയും സന്യസ്തരിലൂടെയും അൽമായ പ്രേഷിതരിലൂടെയും ആണ്. ഇപ്പോൾ സംഘാതാത്മകമായ പ്രവർത്തനം രൂപീകരിച്ചു വരുന്നു. ഇപ്പോൾ കാണുന്ന സ്രോതസ് കേന്ദ്രീകരിച്ചുള്ള പ്രവർത്തനം കഴിഞ്ഞ 50 വർഷംകൊണ്ടു രൂപീകരിച്ച പ്രവർത്തന രീതിയാണ്. നമ്മുടെ സ്രോതസ്സ് കേന്ദ്രീകരിച്ചുള്ള കേന്ദ്ര ഓഫീസ്, റീജയണൽ ഓഫീസ്, യൂണിറ്റുകൾ എല്ലാറ്റിലും അടിസ്ഥാനപരമായി നിന്നിട്ടുള്ളത് നമ്മുടെ ബഹുമാനപ്പെട്ട വൈദികരാണ്. അതിന്റെ തുടക്കത്തിലും വളർച്ചയിലും അവർ നിർണായകമായ പങ്കുവഹിക്കുന്നുണ്ട്. നമ്മുടെ വൈദികരും സന്യസ്തരും എം.എസ്.എസ്.എസിലൂടെ എന്താണ് ചെയ്യുന്നത് എന്ന കാര്യത്തെക്കുറിച്ച് വ്യക്തിപരമായ ഒരവലോകനം നടത്തി അവർ സ്വാംശീകരിച്ചു കഴിയുമ്പോൾ അവർ കുറച്ചുകൂടി ഇതിൽ പങ്കാളികളാകും. സഭയുടെ അടിസ്ഥാന ദർശനം കുറച്ചുകൂടി മനസിലാക്കി ബഹു. വൈദികരും സന്യസ്തരും ഈ ദർശനം പങ്കുവെയ്ക്കുന്നില്ലായെങ്കിൽ നന്മയുണ്ടാകുന്നതിൽ കാലതാമസമുണ്ടാകും. പള്ളിയിലെ വി.കുർബാനയും സഭയുടെ പ്രാർത്ഥനയും കൂദാശകളും നടക്കുന്നതുപോലെ തന്നെ ദൈവരാജ്യത്തിന്റെ മൂല്യങ്ങൾ വർദ്ധിപ്പിക്കുന്നതിൽ സാമൂഹ്യ പ്രതിബദ്ധത ഉറപ്പാക്കുന്ന വികസന



പ്രക്രിയയിലും ജീവകാരുണ്യ പ്രവർത്തനങ്ങളിലും സഭയെ സന്നിഹിതമാക്കുന്ന മേജർ അതിരൂപത യുടെ പ്രസ്ഥാനമാണ് എം.എസ്.എസ്.എസ്. ഈ പ്രസ്ഥാനത്തെ ബലപ്പെടുത്താൻ നമ്മുടെ മേജർ അതിരൂപതയിലെ സകല ബഹു. വൈദികർക്കും സന്യസ്തർക്കും അൽമായർക്കും കടമയുണ്ട്.

**11. സുവർണ്ണ ജൂബിലി ആഘോഷിക്കുന്ന ഈ അവസരത്തിൽ ഞങ്ങൾക്ക് എം.എസ്.എസ്. എസിന്റെ പ്രസിഡന്റ് എന്ന നിലയിൽ പിതാവ് നൽകുന്ന ജൂബിലി സന്ദേശം എന്താണ്?**

സുവർണ്ണജൂബിലി ആഘോഷിക്കുന്ന എം. എസ്.എസ്.എസിന് ഒരു സുവർണ്ണ ചരിത്രം പറയാനുണ്ട്. നമ്മൾ കൈകാര്യം ചെയ്ത പണത്തിന്റെ അടിസ്ഥാനത്തിലല്ല. നമ്മൾ കണ്ടുമുട്ടിയതും കൈകാര്യം ചെയ്തതുമായ അനേകം മനസ്സുകളെ, കുടുംബങ്ങളെ അധികരിച്ചാണ് ഇത് പറയുന്നത്. ലക്ഷക്കണക്കിന് കുടുംബങ്ങളെ ഈ 50 വർഷത്തെ യാത്രയ്ക്കിടയിൽ എം.എസ്.എസ്.എസ് കണ്ടുമുട്ടിയിട്ടുണ്ട്. അവരെ അപരിചിതരായി കാണാതെ ഒരു കുടുംബത്തിലെ അംഗങ്ങളായി കാണുകയും അവരെയെല്ലാവരെയും ഒരു കുടുംബത്തിലെ അംഗങ്ങളായി ഈ ക്രിസ്തീയ സ്ഥാപനം പരിഗണിച്ചു. ഇപ്പോഴും ആ യാത്ര തുടരുകയാണ്. നമ്മൾക്ക് കൈവരിക്കാൻ കഴിഞ്ഞ നേട്ടങ്ങളെല്ലാം ദൈവം നമുക്ക് നൽകിയ അനുഗ്രഹമാണ്, നമ്മൾ ദൈവത്തോട് സഹകരിച്ചതിന്റെ പരിണിത ഫലങ്ങളാണ്. ഈ ലോകത്ത് അനാഥരെന്ന് കരുതിയ ആളുകളെ സനാഥരാക്കിയ ഒരു വലിയ ചരിത്രം. ഇന്നും, മാറിയ വികസന സാഹചര്യങ്ങളിലും അനാഥരായി കഴിയുന്ന അനേകായിരങ്ങൾ നമ്മുടെ ഇടയിലുണ്ട്. എം.എസ്.എസ്.എസിനു ഇനിയും കണ്ടുമുട്ടേണ്ടതായിട്ടുണ്ട്. ആരാണ് ഈ അനാഥരെന്ന് ഓരോരുത്തരെയും വ്യക്തിപരമായി സമീപിക്കുമ്പോൾ മാത്രമേ നമുക്ക് മനസിലാകുകയുള്ളൂ. പണവും സ്വാധീനവും ഉണ്ടെങ്കിലും സമാധാനമോ ആശ്വാസമോ ഇല്ലാതെ അനാഥരായി കഴിയുന്ന ഒരു സമൂഹം ഇന്നും നമുക്ക് ചുറ്റിലുമുണ്ട്. അവരെയും സനാഥരാക്കേണ്ട കടമ എം.എസ്.എസ്.എസിനുണ്ട്. You are precious to the world; you are beloved in the hands of God. You are specially counted. ഇത് ഓരോരുത്തരോടും ദൈവം പറയുന്നത് ഇന്ന് പറയാൻ ശ്രമിക്കേണ്ടത് എം.എസ്.എസ്.എസ്. പോലെയുള്ള പ്രസ്ഥാനങ്ങളും സഭപോലെയുള്ള സംവിധാനങ്ങളുമാണ്. ധൂർത്തിന്റെ ധാരാളിത്വത്തിൽ ജീവിക്കാൻ സാധിക്കാതെപോകുന്ന അനേകം മനസ്സുകൾ ഇന്നുമുണ്ട്. ഒറ്റപ്പെട്ടുപോകുന്നുവരുമുണ്ട്. അവരെയെല്ലാവരെയും നമ്മുടെ കൺമുമ്പിൽ കാണാനും ഹൃദയത്തിൽ ഇടകൊടുക്കാനും കഴിയുന്ന സങ്കേതങ്ങൾ മനുഷ്യർ അന്വേഷിക്കുന്നു. അങ്ങനെയൊരു സങ്കേതമായി മാറുവാൻ എം.എസ്.എസ്.എസിന് കഴിയണം.

**ദിവസം ചെയ്യുന്ന ജോലിക്കു കൂലിയും, അത് മാസത്തിൽ വാങ്ങുമ്പോൾ ശമ്പളവും എന്നും നാം പറയുന്നു. എന്നാൽ ഞാൻ പറയും, കൽപ്പണിക്കു പോകുന്ന ഉദ്യോഗസ്ഥന്റെ ശമ്പളം ദിവസം 600 രൂപായാണ്. ഈ പണത്തിൽ എത്ര ശതമാനം കുടുംബത്ത് കിട്ടുന്നുണ്ട്? മദ്യപാനത്തിനും മയക്കുമരുന്നിനും ധൂർത്തിനുമായി എത്ര ശതമാനം വെറുതെ താറുമാറാക്കി കളയുന്നു? നമ്മൾ സ്വയം പര്യാപ്തതയെക്കുറിച്ച് പറയുമ്പോൾ സത്യസന്ധമായ ഒരു കുടുംബ ഡയറി എഴുതിക്കണം. അപ്പോൾ മനസിലാകും, പണം കൈയിൽ വരുന്നുണ്ട്; പക്ഷേ അത് ഫലപ്രദമായി, ഗുണപരമായി ചെലവഴിക്കാൻ സാധിക്കുന്നില്ലായെന്ന്.**

ജാതിമത വ്യത്യാസമില്ലാതെ, മതസ്പർദ്ധയില്ലാതെ, രാഷ്ട്രീയ വിവേചനമില്ലാതെ ഇവിടുത്തെ പൊതുസംരംഭങ്ങളിൽ പൊതു വിഷയങ്ങളിൽ പൊതുസമൂഹത്തിൽ നിക്ഷ്പക്ഷമായും സത്യസന്ധമായും, ദൈവികമായും ഇടപ്പെടുന്ന ഒരു വലിയ പ്രസ്ഥാനമായി ഞാൻ എം.എസ്.എസ്.എസിനെ കാണുകയാണ്. കേരളത്തിലെ, അനന്തപുരിയിലെ, തിരുവനന്തപുരം മേജർ അതിരൂപതയുടെ ഗ്രാമഗ്രാമാന്തരങ്ങളെ ഉൾക്കൊള്ളുന്ന അജപാലന പ്രദേശത്തെ ആളുകളുടെ മദ്ധ്യത്തിലേയ്ക്ക് സുവർണ്ണ ജൂബിലിയുടെ പ്രകാശകിരണമായി എം. എസ്.എസ്.എസിനെ ഞാൻ പ്രതിഷ്ഠിക്കുന്നു. ഈ ദീപം അനേക വർഷക്കാലം അനേകരുടെ അന്ധകാരത്തെ അകറ്റുന്ന പ്രകാശമായി ഐശ്വര്യദീപമായി തെളിഞ്ഞു നിൽക്കട്ടെയെന്ന് പ്രാർത്ഥിക്കുന്നു. ●



# ദരിദ്രനായി അവതരിച്ച യേശുവിന്റെ ജനനം ദരിദ്രനോടുള്ള നമ്മുടെ കടമകൾ അനുസ്മരിപ്പിക്കുന്നു!

ആർച്ചുബിഷപ്പ് മാർ ഗ്രിഗോറിയോസ്

ഒരു പുതിയ സഭാവത്സരം ആരംഭിക്കുന്ന ഈ അവസരത്തിൽ, സ്നേഹമാതാവായ തിരുസഭ, പൂർവ്വോപരി താല്പര്യത്തോടെ നമ്മുടെ ആത്മീയ ജീവന്റെ ഉറവിടത്തിലേക്കു നമ്മെ ആനയിക്കുകയാണ്. രക്ഷയുടെ അരൂപിയിൽ നിന്ന് നാം പാനം ചെയ്യുകയും സമൃദ്ധിയായ ജീവൻ പ്രാപിക്കുകയും ചെയ്യണമെന്ന് സഭ ആഗ്രഹിക്കുന്നു. ജീവന്റെ ഈ ഉറവിടം, നമ്മുടെ രക്ഷകനായ യേശുവിന്റെ ജീവിതവും, പ്രവൃത്തികളും, വചനവുമില്ലാതെ മറ്റൊന്നല്ല. രക്ഷകന്റെ വചനങ്ങളും, പ്രവൃത്തികളും ജീവിതം മുഴുവനും നമ്മുടെ ചിന്തയുടേയും ജീവിതത്തിന്റെയും കേന്ദ്രമായിത്തീരണം. ഈ പുതുവർഷത്തിൽ ഓരോ കാലഘട്ടങ്ങളിലായി രക്ഷയുടെ രഹസ്യങ്ങൾ നാം ക്രമമായി ആഘോഷിക്കുകയും അങ്ങനെ ദിവ്യനാഥനോടു കൂടുതലായി അനുരൂപരാകുകയും, അങ്ങെയുടെ സ്നേഹത്തിൽ വളർന്ന്, അങ്ങെയുമായി ഐക്യം പ്രാപിക്കുകയും വേണം.

വചനമായ ദൈവത്തിന്റെ മനുഷ്യാവതാരത്തോടുകൂടിയാണ് ആദ്ധ്യാത്മികമായ ഈ വാർഷികപരിപാടി ആരംഭിക്കുന്നത്. യേശുവിന്റെ തിരുജനനത്തിനായി സഭാമാതാവ് ഇപ്പോൾ നമ്മെ ഒരുക്കുകയാണ്. ദേവാലയശുദ്ധീകരണം (കൂദോശ് ഈത്തോ) ദേവാലയത്തിന്റെ നവീകരണം (ഹൂദോശ് ഈത്തോ) ഈ ചടങ്ങുകളോടെ സഭാസംവത്സരം ആരംഭിച്ചു കഴിഞ്ഞു. നമ്മുടെ ദൈവാലയത്തേയും, നമ്മുടെ കുടുംബങ്ങളെയും, സർവ്വോപരി നമ്മുടെ ഹൃദയങ്ങളെയും നാം തിന്മയിൽനിന്നു ശുദ്ധീകരിക്കുകയും സദ്ഗുണങ്ങളാൽ സജ്ജീകരിക്കുകയും ചെയ്യണം.

### രക്ഷകന്റെ ആഗമനത്തിനായി എന്തുചെയ്യണം?

ഇനിയും രക്ഷകന്റെ ആഗമനത്തിനായി നാം സവിശേഷമായി എന്താണു ചെയ്യേണ്ടതെന്നു നമുക്കു ചിന്തിക്കാം. ഓരോ കാലഘട്ടങ്ങളിലും എന്നല്ല. ഓരോ നിമിഷവും നമ്മുടെ ചുറ്റും നടക്കുന്ന സംഭവങ്ങളിൽക്കൂടി ദൈവം നമ്മോടു സംസാരിക്കുകയാണ്. നമ്മെ സംബന്ധിച്ചുള്ള അവിടുത്തെ തിരുമനസ്സ് അറിയിച്ചുകൊണ്ടിരിക്കയാണ്. വിനയപൂർവ്വം ഈ സ്വരം നാം ശ്രദ്ധിക്കുന്നുവെങ്കിൽ ദൈവതിരുമനസ് തിരിച്ചറിയാൻ നമുക്ക് പ്രയാസമുണ്ടാവില്ല.

### ഭൂരിപക്ഷം പുറന്തള്ളപ്പെട്ടിരിക്കുന്നു.

അറിവും ശാസ്ത്രവും അവിശ്വസീനയമായ രീതിയിൽ വളരുന്ന ഈ കാലത്ത് സമ്പത്ത് ആർജ്ജിക്കുന്നതിനുള്ള സാദ്ധ്യത അപാരമാണ്. സമ്പത്ത്. സുഖഭോഗങ്ങളുടെ അനുഭവത്തിലേക്കും, ഭൗതികമായ ഉന്നമനത്തിലേക്കുള്ള വിശാലമായ



**ഭൗതികമായ നന്മകളിലുള്ള ദാരിദ്ര്യം മാത്രമായിരുന്നില്ല യേശുവിന്റെ ശ്രദ്ധയ്ക്കും കാരുണ്യത്തിനും വിഷയമായത്. എല്ലാ തിന്മകൾക്കും ഉറവിടമായ പാപമാണ് മനുഷ്യന് അനുഭവമാകുന്ന ഏറ്റം വലിയ ദാരിദ്ര്യവും പരാധീനതയുമെന്ന് അവിടുന്നു പഠിപ്പിച്ചു.**

പാതയുമാണല്ലൊ. ഈ സാഹചര്യത്തിൽ, ധനവും സുഖഭോഗങ്ങളും ലോകമാസകലം നടക്കുന്നുവെങ്കിൽ അതിൽ ആശ്ചര്യപ്പെടാനില്ല. ഈ മാൽസര്യത്തിൽ മനുഷ്യരിൽ ഒരു ചെറിയ ഭൂരിഭാഗം ശീഘ്രമായി മുന്നേറുകയും മഹാഭൂരിഭാഗവും പുറന്തള്ളപ്പെടുകയുമാണ്. ലോകത്തിൽ എവിടെയും അനീതിയും, ക്രൂരതയും കൊടി കുത്തി വാഴുന്നു. നിരവധി ആളുകൾ പരമദയനീയമായ അരിഷ്ടതയും വേദനയും അനുഭവിക്കുകയും അസഹനീയമായ ജീവിതഭാരത്താൽ തകർന്നുവീഴുകയും ചെയ്യുന്നു.

### പാവങ്ങൾക്കു സദ്വാർത്തയുമായി

മാനുഷികമായി അസഹനീയമായ ഈ സാഹചര്യത്തിൽ, പ്രത്യാശയുടെയും ആശ്വാസത്തിന്റെയും സന്ദേശവുമായി, ഇതാ നമ്മുടെ രക്ഷകനായ ദൈവം കടന്നുവരുന്നു. "അദ്ധ്വാനിക്കുന്നവരെ, ഭാരം ചുമക്കുന്നവരെ, നിങ്ങൾ എന്റെ അടുക്കൽ വരുവിൻ, ഞാൻ നിങ്ങളെ ആശ്വസിപ്പിക്കാം". പാവപ്പെട്ടവർക്കു സദ്വാർത്ത നല്കുന്നതിനും, ഹൃദയം തകർന്നവരെ ആശ്വസിപ്പിക്കുന്നതിനും, മനുഷ്യരുടെ പരാധീനതകൾ നീക്കിക്കളയുന്നതിനും, അന്ധകാരത്തിൽ വെളിച്ചം വീശുന്നതിനും, മർദ്ദിതരെ സ്വതന്ത്രരാക്കുന്നതിനും അവിടുന്ന് ആഗതനായിരിക്കുകയാണ്. കരുണയുടെയും ശാന്തിയുടെയും ഒരു പുതിയ യുഗം ആരംഭിക്കുവാൻ പ്രതിജ്ഞാബദ്ധനായിട്ടാണ് അവിടുന്നു വന്നിരിക്കുന്നത്.

### വ്യക്തമായ കർമ്മ പരിപാടിയോടെ

ദൈവികമായ ഈ പരിപാടി, വെറും വാക്കുകൾ വഴിയല്ല, യേശു നിറവേറ്റുന്നത്. വ്യക്തമായ ഒരു കർമ്മപരിപാടി അവിടുത്തേക്കുമുണ്ട്. സേവനനിരതമായ സ്വജീവിതത്തിൽ, ത്യാഗോജ്ജ്വലമായ ആത്മാർപ്പണത്തിൽ, അത് അവിടുന്ന് സാക്ഷാത്കരിച്ചു. "നമ്മുടെ ദൈവമായ യേശുമിശിഹായുടെ കരുണ നിങ്ങൾ അറിയുന്നുണ്ടല്ലോ. അവൻ ധനവാനായിരുന്നെങ്കിലും, അവന്റെ ദാരിദ്ര്യത്താൽ നിങ്ങൾ ധനവാൻമാരാകുവാൻ നിങ്ങൾക്കുവേണ്ടി ദരിദ്രനായിത്തീരുന്നു". (2 കൊരി. 8:9).

### പുൽക്കൂട് ഉദാത്തമായ വിദ്യാപീഠം

യേശുവിന്റെ പരമസ്നേഹത്തിന്റെ പ്രകാശനമാണ് ഇവിടെ നമുക്കനുഭവമാകുന്നത്. ആരെ സ്നേഹിക്കുന്നുവോ അവരോട് ഒന്നാകുകയാണല്ലോ സ്നേഹത്തിന്റെ സ്വഭാവം. ഇതാ, ധനത്തിന്റെയെല്ലാം അധിപൻ, ദരിദ്രരോടു ഒന്നാകുന്നു. സകലത്തിലും അവരോടു അനുരൂപനാകുന്നു. മനുഷ്യന്റെ നിസ്സഹായതയിൽ അവനോടു പരിപൂർണ്ണമായി അനുരൂപപ്പെട്ടുകൊണ്ട് സർവ്വശക്തനും അമർത്ത്യനുമായ ദൈവം ദാരിദ്രത്തിന്റെ മൂർധന്യത്തിൽ നിസ്സഹായനായ ഒരു ശിശുവായി ജനിക്കുന്നു. അക്ഷരാർത്ഥത്തിൽ "മനുഷ്യപുത്രന് തല ചായ്ക്കുവാൻ ഇടമില്ല". നമുക്കുവേണ്ടി മനുഷ്യനായി അവതരിച്ച ദൈവപുത്രനൊഴിച്ച് ഏതൊരു മനുഷ്യനാണ് ജനിക്കുവാൻ ഒരു ചെറ്റപ്പുരയെങ്കിലും ഇല്ലാതിരിക്കുക! യേശു ജനനത്തിൽതന്നെ ലോകൈകഗുരുവായിത്തീർന്നു പുൽക്കൂട് എത്രയോ ഉദാത്തമായ വിദ്യാപീഠം! ഭൗതികനന്മകളുടെ നിസ്സാരത വെളിപ്പെടുത്തുവാൻ കൂടുതൽ ഫലപ്രദമായ പാഠം വേറെ ഏതാണ്? ദരിദ്രർക്ക് ഭൗതികനന്മകൾ സമൃദ്ധിയായി പങ്കിട്ടുകൊടുത്തുകൊണ്ടല്ല യേശു അവരെ ധനവാന്മാരാകുന്നത്. നേരെമറിച്ച് യഥാർത്ഥമായ ധനം, ശാശ്വതമായ സൗഭാഗ്യം എവിടെയാണ് സ്ഥിതിചെയ്യുന്നതെന്നു പഠിപ്പിച്ചുകൊണ്ടാണ്. "ആത്മാവിൽ ദരിദ്രർ ഭാഗ്യവാന്മാർ. ദൈവരാജ്യം അവരുടേതാകുന്നു".

### കഠിനാധ്വാനത്തിന്റെ മാതൃക

അതേ സമയം മനുഷ്യന്റെ പ്രാഥമികമായ ആവശ്യങ്ങൾ ന്യായമായിട്ടുള്ളവയാണെന്നും, അവ സമ്പാദിക്കുന്നതിനായി യഥാവിധി അദ്ധ്വാനിക്കണമെന്നും സ്വജീവിതം കൊണ്ടും മാതൃക കൊണ്ടും അവിടുന്നു പഠിപ്പിച്ചു. അദ്ധ്വാനിക്കാത്തവൻ ഭക്ഷണം കഴിക്കുവാൻ അർഹനല്ല എന്ന് അവിടുന്നു സ്വശിഷ്യരെ പഠിപ്പിച്ചു (2 തെസ. 3:10). ബത്‌ലഹേമിലെ പുൽക്കൂട്ടിൽ ജനിച്ച യേശു, നസ്രേത്തിലെ തൊഴിൽശാലയിൽ സ്വമാതാപിതാക്കളോടൊത്ത് ദീർഘനാൾ കഠിനമായി അദ്ധ്വാനിച്ചു;



# സമഗ്ര വികസന പാതയിൽ സുവർണ്ണ പ്രഭ തൂകി....

ദുഃഖിതർക്കും നിസ്സാഹായർക്കും നിരന്തരം സേവനം അനുഷ്ഠിച്ചുകൊണ്ട്, തനിക്കുള്ള നന്മകളെല്ലാം അവരുമായി പങ്കുവെച്ചു; അവിടുന്നു വിശ്രമരഹിതനായി രാപകൽ അദ്ധ്വാനിച്ചു.

ഭൗതികമായ നന്മകളിലുള്ള ദാരിദ്ര്യം മാത്രമായിരുന്നില്ല യേശുവിന്റെ ശ്രദ്ധയ്ക്കും കാരുണ്യത്തിനും വിഷയമായത്. എല്ലാ തിന്മകൾക്കും ഉറവിടമായ പാപമാണ് മനുഷ്യന് അനുഭവമാകുന്ന ഏറ്റം വലിയ ദാരിദ്ര്യവും പരാധീനതയുമെന്ന് അവിടുന്നു പഠിപ്പിച്ചു.

### ദരിദ്രരെ സ്നേഹിക്കണം

ദരിദ്രരെ ആശ്വസിപ്പിക്കുവാനും, ധന്യരാക്കുവാനും ദരിദ്രനായി അവതരിച്ച യേശുവിന്റെ ജനനം അനുസ്മരിക്കുന്നതിനും, അവിടുത്തെ അനുഗ്രഹം പ്രാപിക്കുന്നതിനും ഏറ്റം പര്യാപ്തമായ മാർഗം, നാമും അങ്ങയെ അനുകരിച്ച് ലൗകികധനത്തിന്റെ നിസ്സാരത മനസിലാക്കുകയും സ്വർഗ്ഗീയ സൗഭാഗ്യം കൈവരിക്കുവാൻ സർവാത്മനാ പ്രയത്നിക്കുകയും ചെയ്യുകയെന്നതാണ്. അതോടുകൂടിത്തന്നെ യേശുവിന്റെ ആർദ്രമായ സ്നേഹത്തിനു പാത്രീഭവിച്ച ദരിദ്രരെ നാമും വിശേഷവിധിയായി സ്നേഹിക്കുകയും, ദൈവം നമുക്കു നൽകിയിട്ടുള്ള എല്ലാ നന്മകളും അവിടുത്തെ സൗജന്യദാനമായി കരുതി, അവ നമ്മുടെ സഹോദരങ്ങളുമായി പങ്കുവയ്ക്കുകയും വേണം. ഇന്ന് അതിദാരുണമായ യാതനകൾ അനുഭവിക്കുന്നവർക്ക് ഫലപ്രദമായവിധം സഹായം എത്തിച്ചുകൊടുക്കുവാൻ കഴിയണമെങ്കിൽ, നാം തന്നെ തീവ്രമായി അദ്ധ്വാനിക്കുകയും, സമൂഹത്തിൽ നമുക്കുള്ള കർത്തവ്യങ്ങൾ വിശ്വസ്തതയോടും ഗൗരവബോധത്തോടുംകൂടി നിറവേറ്റുകയും വേണം. നാം ബലഹീനരെങ്കിലും യേശുവിനോടൊത്തു നില്ക്കുമെങ്കിൽ നമ്മുടെ സഹോദരങ്ങൾക്ക് ശക്തി പകരുവാൻ നമുക്കു സാധിക്കും. അങ്ങനെ അവരും നാമും ഒത്തൊരുമിച്ചു രക്ഷകന്റെ അവാച്യമായ സ്നേഹത്തിന്റെ മാധുര്യം അനുഭവിക്കുവാനും അവിടുത്തെ ജനനത്തിരുന്നാൾ ആഹ്ളാദപൂർവ്വം ആഘോഷിക്കുവാനും ഇടയാകും. ജനനത്തിരുന്നാളിന്റെ എല്ലാ അനുഗ്രഹങ്ങളും മംഗളങ്ങളും എല്ലാവർക്കും നേരുന്നു.

*(1984-ൽ നൽകിയ ക്രിസ്തുമസ് സന്ദേശം)*

---

**ഗുണപാഠ കഥ**

# വൈകി വന്ന ബുദ്ധി



**അൻസു ബാബു**
ബാലസംഘം, ചോഴിയക്കോട്

**വ**ണ്ടൊരിക്കൽ ഒരു വീട്ടുമുറ്റത്തുള്ള വൃക്ഷത്തിൽ ഒരു കടവാവൽ താമസിച്ചിരുന്നു. ആ വീടിന്റെ വരാന്തയിൽ തൂക്കിയിട്ടിരുന്ന ഒരു കൂട്ടിൽ സുന്ദരിയായ ഒരു പക്ഷി ഉണ്ടായിരുന്നു. അവളെ ആ കടവാവൽ ശ്രദ്ധിച്ചു. അവൾ പകൽ ശബ്ദിക്കാറേയില്ല. എന്നാൽ രാത്രി ചിലപ്പോഴൊക്കെ മധുരമായി പാടും.

ഒരിക്കൽ കടവാവൽ സുന്ദരി പക്ഷിയോട് ചോദിച്ചു, "നീ എന്താണ് പകൽ പാടാത്തത്?. അവൾ പറഞ്ഞു, "അതിന് കാരണമുണ്ട്. പകൽ സമയത്ത് ഞാൻ പാടിക്കൊണ്ടിരിക്കുമ്പോഴാണ് പക്ഷിവേട്ടക്കാരന്റെ ശ്രദ്ധയിൽപെട്ടതും പിന്നീട് ഞാൻ ഈ കൂട്ടിൽ എത്തിയതും ആ സംഭവം എനിക്കൊരു പാഠമായിരുന്നു. പിന്നീട് ഞാനീ കൂട്ടിൽ ഇരുന്ന് പകൽ പാടാറില്ല."

ഇന്നിപ്പോൾ അതേപറ്റി ചിന്തിച്ചിട്ടും മുൻകരുതലുകൾ എടുത്തിട്ടും എന്ത് പ്രയോജനം!? കടവാവൽ ചോദിച്ചു. കെണിയിൽ പെടുന്നതിന് മുൻപ് ശ്രദ്ധിക്കേണ്ടിയിരുന്നില്ലേ?

എല്ലാം എന്റെ വിധി...!

ഗുണപാഠം : സൂക്ഷിച്ചാൽ ദുഃഖിക്കേണ്ട.!

# ദൈവികജീവന്റെ ശ്രേയസ്സിലേക്ക് വളരാനുള്ള സ്രോതസ്സ്



## സിറിൽ ബസേലിയോസ് കാതോലിക്കോസ്

**ക്രൈ**സ്തവ സഭയിൽ സാമൂഹ്യക്ഷേമ പ്രവർത്തനങ്ങൾക്ക് എക്കാലവും പ്രത്യേക പരിഗണന ലഭിച്ചിരുന്നുവെന്ന ഒരു ചരിത്രസത്യമാണ്. കാരണം, അപ്പസ്തോലിക പ്രവർത്തനങ്ങളുടെ ഭാഗമായിട്ടാണ് സാമൂഹ്യക്ഷേമപ്രവർത്തനങ്ങൾ രൂപം കൊണ്ടിരുന്നത്. ഇന്ന് കത്തോലിക്കാ സഭയിൽ വളരെ ശക്തമായ ഒരു ജീവിതശൈലിയായും പ്രവർത്തന വേദിയായും സാമൂഹ്യക്ഷേമപ്രവർത്തനങ്ങൾ നിലകൊള്ളുകയും പുരോഗമിക്കുകയും ചെയ്യുന്നുവെന്ന് സാർവ്വത്രികമായി അംഗീകരിക്കപ്പെടുന്ന ഒരു വസ്തുതയാണ്. ഈ പശ്ചാത്തലത്തിൽ മലങ്കര കത്തോലിക്കാ സഭയിലെ തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ പ്രവർത്തിക്കുന്ന സാമൂഹ്യക്ഷേമപ്രവർത്തന വകുപ്പ് - മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി - എം. എസ്. എസ്. എസ്. - നമ്മുടെ സവിശേഷമായ ശ്രദ്ധ ആകർഷിക്കുകയും ചെയ്യുന്നുണ്ട്. എം.എസ്.എസ്. എസ്. തിരുവനന്തപുരം അതിഭദ്രാസനത്തിലെ ഔദ്യോഗിക സാമൂഹ്യക്ഷേമ പ്രവർത്തനത്തിന്റെ പേരും മുഖവുമാണ് പേറുന്നതെങ്കിലും അതിന്റെ പ്രവർത്തനങ്ങളും പ്രവർത്തന വേദികളും മനുഷ്യസമൂഹത്തിന്റെ മൊത്തം വ്യാപകമായ മണ്ഡലങ്ങളിലും തലങ്ങളിലും കടന്നു ചെല്ലുന്നവയാണ്. കാരണം, സഭയുടെ അപ്പസ്തോലിക പ്രവർത്തനങ്ങളും മനുഷ്യ സമൂഹത്തിന്റെ മുഴുവൻ ഉന്നതിക്കും വികസനത്തിനുമായി നിയോഗിക്കപ്പെട്ടവയാണ്. വികസനമെന്നതുകൊണ്ട് ഉദ്ദേശിക്കുന്നത് മനുഷ്യന്റെയും വ്യക്തിയുടെയും സമൂഹത്തിന്റെയും സമഗ്രമായ വളർച്ചയും ജീവിത യോഗ്യമായ സമൂഹത്തിന്റെയും സമഗ്രമായ സമൂഹനിർമ്മിതിയും ആണ്. നമ്മുടെ പ്രവർത്തനങ്ങൾ കൊണ്ട് നമുക്ക് സംലഭ്യമാകേണ്ടതും അതുതന്നെയാണ്. ഈ ലക്ഷ്യം മുമ്പിൽ പ്രതിഷ്ഠിച്ചുകൊണ്ട് നമ്മുടെ നന്മയ്ക്കും വികസനത്തിനുമായി ശാസ്ത്രീയമായും കാര്യക്ഷമമായും പ്രവർത്തിക്കുന്ന ഒരു സമൂഹമാണ് എം. എസ്. എസ്. എസ്.

നമ്മുടെ സാമൂഹ്യക്ഷേമ പ്രവർത്തനങ്ങൾക്ക് അടിസ്ഥാനപരമായി ഒരു ദർശനമുണ്ട്. അത് ക്രൈസ്തവമാണെന്ന് വിശേഷിപ്പിക്കുന്നതിൽ നമുക്ക് സംശയമോ ആശങ്കയോ ആവശ്യമില്ല. നമ്മുടെ ദർശനവും അടിസ്ഥാനബോദ്ധ്യവും നമ്മുടെ വിശ്വാസപൈതൃകത്തിൽ നിന്നും നമുക്ക് ലഭിച്ചിട്ടുള്ളതാണ്. അതായത്, ദൈവത്തിന്റെ ഛായയിലും സാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ട മനുഷ്യൻ ആ ദൈവികഛായയിലും ജീവനിലും വളരണമെന്നുള്ള ദർശനം. ആ ദൈവിക ജീവനോടുബന്ധപ്പെട്ട കഴിവുകൾ മനുഷ്യനു നൽകപ്പെട്ടിട്ടുണ്ട്. ദൈവം മനുഷ്യനു കൊടുത്ത അത്രയും കഴിവുകളിൽ അവൻ വളരണം. അവന് നൽകപ്പെട്ടിട്ടുള്ള ദൈവഛായ ഉന്നതങ്ങളിലേക്ക് വളരാനുള്ള കഴിവാണ്. അതിനാൽ അവന്റെ വളർച്ചയ്ക്കുതകുന്ന സാഹചര്യങ്ങൾ സൃഷ്ടിക്കേണ്ടത് അനിവാര്യമാണ്. അതാണ് നമ്മുടെ സമൂഹനിർമ്മിതി. അങ്ങനെ നോക്കുമ്പോൾ മനുഷ്യപുരോഗതി ത്വരിതപ്പെടുത്തുന്നതിനുള്ള പരിശ്രമങ്ങളാണ് സഭ അതിന്റെ സാമൂഹ്യ പ്രേഷിത പ്രവർത്തനങ്ങളിലൂടെ നടത്തുന്നത്. അതുപോലെതന്നെ, സാമൂഹ്യ പ്രവർത്തനങ്ങളെന്നാൽ ദാനധർമ്മവും ഉപവി പ്രവർത്തനങ്ങളുമാണെന്ന പഴയ ആശയത്തെ മറികടക്കാനും നമുക്കിന്ന് സാധിക്കണം. മനുഷ്യന്റെ ജീവിത സാഹചര്യങ്ങളിൽ നിന്നും യഥാർത്ഥ ആവശ്യങ്ങളിൽ നിന്നും മാറ്റി നിർത്തുന്ന സാമ്പത്തിക വികസനം പോലുള്ള പദ്ധതികളെയും ആധുനികവൽക്കരണത്തെയുമൊക്കെ നന്നായി മനസ്സിലാക്കി ഇവയൊന്നും സ്ഥായിയായ ജീവിതദർശനങ്ങൾക്ക് മറ്റുള്ളവരെ രൂപംകൊടു



# സമഗ്ര വികസന പാതയിൽ സുവർണ പ്രഭ തൂകി....

ക്കാൻ പര്യാപ്തമല്ലെന്ന് ബോധവൽക്കരിക്കാനും നമുക്ക് സാധിക്കണം.

മനുഷ്യൻ വികസിക്കണമെന്നു പറയുമ്പോൾ ഏതെങ്കിലുമൊരു കാര്യത്തിൽ വികസിക്കണമെന്നല്ല ഉദ്ദേശിക്കുന്നത്; മറിച്ച്, സമഗ്രമായിട്ടുള്ള വികസനമാണത്. അവന്റെ സാമ്പത്തിക നിലവാരം മാത്രമല്ല, മാനസിക നിലവാരം, ബൗദ്ധികനിലവാരം, ദർശന ശക്തി ഇവയും വളരണം. ഇങ്ങനെ സമഗ്രമായ വളർച്ചയാവശ്യമാണ്. മനുഷ്യനെയും അവന്റെ ജീവിതത്തെയും ഒന്നായി കാണണം. മനുഷ്യനന്മയും ശക്തിയും വികസിച്ച് ദൈവിക ചൈതന്യം നിറഞ്ഞ്, ദൈവിക നന്മകൾ ഉൾക്കൊണ്ട് പരസ്പരം പങ്കുവച്ച് സുഗമമായി ജീവിക്കാനാണ് അവൻ നിയോഗിക്കപ്പെട്ടിരിക്കുന്നത്. അവന്റെ സമൂഹവും അങ്ങനെ തന്നെ. നമ്മുടെ എല്ലാ സാമൂഹ്യ പ്രവർത്തനങ്ങളുടെയും അടിസ്ഥാനവും ചൈതന്യവും ഇതായിരിക്കണം. ഇത് ദൈവദത്തമാണ്. വിശ്വാസാധിഷ്ഠിതമാണ്.

വ്യക്തികളാണ് സമൂഹത്തെ രൂപപ്പെടുത്തുന്നതെങ്കിലും, സമൂഹത്തിന് വ്യക്തികളെ രൂപപ്പെടുത്തുന്നതിൽ വളരെ സ്വാധീനമുണ്ട്. ഈ പ്രക്രിയയ്ക്ക് വിലങ്ങുതടിയായി നിൽക്കുന്ന അനേകം ഛിദ്രശക്തികൾ സമൂഹത്തിലുണ്ട്. അവിടെയാണ് സഭ ഒരു പാറപോലെ ഉറച്ചു നിന്ന് അവയെ പ്രതിരോധിക്കേണ്ടത്. ഒരുവന്റെ സാമൂഹ്യജീവിതത്തിന് സഹായകമെന്ന് കരുതുന്ന കാര്യങ്ങൾ വസ്തുനിഷ്ഠമായി ചെയ്തു കൊടുക്കുക. ദൈവിക ജീവന്റെ ശ്രേയസ്സിലേക്ക് വളരാനുള്ള ഒരു സ്രോതസാണ് നമ്മുടെ സാമൂഹ്യക്ഷേമ പ്രവർത്തനം. ഈ ദർശനത്തിന്റെ വെളിച്ചത്തിലാണ് എം.എസ്. എസ്. എസ്. അതിന്റെ എല്ലാ പദ്ധതികൾക്കും ചുക്കാൻ പിടിക്കുന്നത്.

എം.എസ്.എസ്.എസ്.എസിലെ പ്രവർത്തകർ ശ്രദ്ധിക്കേണ്ടത്, മനുഷ്യന്റെ ജീവിത വ്യവസ്ഥിതിയിൽ, അതിന്റെ ദൂഷ്യവശങ്ങളെയൊക്കെ കുടഞ്ഞുകളഞ്ഞ് സൃഷ്ടിപരമായ കാര്യങ്ങളെ വളർത്തുന്നതിനാണ്. നമ്മൾ ആർക്ക് നന്മ ചെയ്യുവാൻ ഉദ്ദേശിക്കുന്നുവോ, അവർക്കത് നന്മയായി പരിണമിക്കണം. ജനങ്ങൾക്കാണ് നന്മയുണ്ടാകേണ്ടതെങ്കിൽ പ്രവർത്തനം ജനങ്ങളുടെ ഇടയിലായിരിക്കണം. അവിടെ നിന്നായിരിക്കണമതു പുറപ്പെടേണ്ടത്. ഏതെങ്കിലുമൊരു തിയറി മുന്നിൽ കണ്ടുകൊണ്ട് പ്രവർത്തിക്കുകയല്ല എം.എസ്.എസ്. എസിന്റെ ശൈലി. മറിച്ച്, മനുഷ്യസമൂഹത്തെ മുന്നിൽ കണ്ടുകണ്ട് അവരുടെ ആവശ്യങ്ങൾ മനസ്സിലാക്കി അവർക്കുതകുന്ന രീതിയിൽ വികസനം നടത്തുകയെന്നതാണ് അതിന്റെ ശൈലി. ജനങ്ങളാണ് വികസനത്തിന്റെ കർത്താക്കൾ. അവരെ സഹായിക്കുകയാണ് എം.എസ്.എസ്.എസിന്റെ ലക്ഷ്യം. ജനങ്ങളാണ് മുൻപന്തിയിൽ വരേണ്ടത്. അതിനാൽ ജനങ്ങൾക്കു വേണ്ടി ജനങ്ങളോടൊത്ത് ജനങ്ങളുടെ കൂടെ നിന്ന് പ്രവർത്തിക്കണം. ജനശക്തീകരണമെന്നു പറയുന്നതിന്റെ അർത്ഥവും തത്വവുമിതാണ്. അടിസ്ഥാനപരമായി ഈ സത്യത്തെ വിസ്മരിച്ചുകൊണ്ട് നീതിപൂർവകവും സമാധാനപരവുമായ സമൂഹം കെട്ടിപ്പടുക്കുന്നതിന് നടത്തിയ എല്ലാ ശ്രമങ്ങളും പരാജയപ്പെട്ടതായി ചരിത്രം തെളിയിക്കുന്നു. സഭയുടെ സാമൂഹിക സേവനശുശ്രൂഷയെ അതുല്യമാക്കുന്നതിന്റെ കാരണം അത് ലക്ഷ്യം വയ്ക്കുന്ന ദൈവരാജ്യോന്മുഖതയാണ്.

സഭയുടെ സാമൂഹിക ക്ഷേമ പ്രവർത്തനങ്ങൾക്കുള്ള ദർശനം രൂപീകരിക്കുന്നതിൽ ബത്തേരി ഭദ്രാസനത്തിലെ പ്രവർത്തനങ്ങൾ ഏറെ സഹായിച്ചിട്ടുണ്ട്. 1978-ൽ ബത്തേരി ഭദ്രാസനം രൂപം കൊണ്ടപ്പോൾ മലങ്കര സഭയിലെ അന്നത്തെ മിഷൻ രൂപതയായിരുന്നു അത്. മിഷൻ രൂപതയെന്നു പറഞ്ഞാൽ എല്ലാക്കാര്യങ്ങളിലും പിന്നോക്കാവസ്ഥയിൽ നിലനിന്നിരുന്ന ജനസമൂഹം എന്നാണ് വിവക്ഷ. ഒന്നുമില്ലാത്തിടത്തു നിന്നാണ് ബത്തേരിയിൽ സഭയ്ക്ക് വളരേണ്ടിയിരുന്നത്. തദ്ദേശീയരായ ആദിവാസികളുടെയും ഉപജീവനത്തിനായി കുടിയേറിപ്പാർത്തവരുടെയും സർവതോന്മുഖമായ പുരോഗതിയിലൂടെ മാത്രമേ സഭയ്ക്ക് അതിന്റെ അപ്പസ്തോലിക ധർമ്മം നിർവഹിക്കാൻ കഴിയുമായിരുന്നുള്ളൂ. മാത്രമല്ല, സഭയുടെ പ്രവർത്തനങ്ങളുടെ കാതലായ ലക്ഷ്യം ജനങ്ങളുടെ നന്മയും പുരോഗതിയും ഉറപ്പുവരുത്തുകയായതിനാൽ, ബത്തേരിയിലെ സാമൂഹ്യപ്രവർത്തനങ്ങൾക്ക് ഒരു അപ്പസ്തോലിക സ്വഭാവം നൽകുന്നതിന് പ്രയാസമുണ്ടായില്ല. അങ്ങനെയാണ് "ശ്രേയസ്സ്" എന്ന പേരിൽ ഒരു സാമൂഹ്യക്ഷേമ പ്രവർത്തക വകുപ്പിനവിടെ രൂപം കൊടുക്കുന്നത്. പിന്നീട് ശ്രേയസ്സാണ് അവിടുത്തെ വികസന പ്രക്രിയകൾക്ക് ചുക്കാൻ പിടിച്ചത്.

ദാരിദ്ര്യത്തിൽ കഴിഞ്ഞിരുന്ന ഒരു സമൂഹത്തെ മാനുഷിക നിലവാരത്തിലേക്കുയർത്തുക എന്നത് പ്രയാസകരമായ ഒരു ദൗത്യമായിരുന്നു. ഇതിനായി ആദ്യം ചെയ്തത് ഇവരുടെ ആവശ്യങ്ങളെന്തെന്ന് മനസ്സിലാക്കുകയും അതിനായി അവരുടെ തന്നെ ഗ്രൂപ്പുകളെ ഏകോപിപ്പിക്കുകയും ചെയ്യുകയെന്നതായിരുന്നു. അങ്ങനെ ഫാം ക്ലബ് എന്ന പേരിൽ 250 കുടുംബങ്ങളെ ഒന്നിപ്പിച്ച് ജാതിമതഭേദമന്യേ അവരുടെ ആവശ്യങ്ങൾ കരഗതമാക്കാൻ പ്രവർത്തിച്ചു തുടങ്ങി. അവരെ സഹായിക്കാനായി ഏതാനും പേരെ നിയോഗിച്ചു. മിഷൻ കേന്ദ്രങ്ങൾ അടിസ്ഥാന ഘടകമായി മാത്രമാണ് പ്രവർത്തിച്ചത്. പ്രവർത്ത



നങ്ങൾ കൂടുതൽ ശക്തമായപ്പോൾ അവർക്ക് പിന്നോക്കാവസ്ഥകളിൽ നിന്ന് മോചിതരാകണമെന്നാഗ്രഹം ഉണ്ടായി. അങ്ങനെ അവരുടെ ആവശ്യങ്ങൾ ഒന്നായി. ചുരുക്കത്തിൽ, അവരും ഒന്നായി. ക്രമേണ അവർ സ്വന്തം കാലിൽ നിൽക്കാനുതകുന്ന വരാകുകയും അനേകരെ കൈപിടിച്ചുയർത്തുകയും ചെയ്യുന്ന നല്ല സാമൂഹ്യക്ഷേമ പ്രവർത്തകരായി മാറി. വാസ്തവത്തിൽ ആ പ്രദേശങ്ങളിൽ വികസനത്തിന്റെ നുറുങ്ങുവെട്ടം തെളിയിച്ചതവരായിരുന്നു.

ഒരിക്കലും ഒരു മതപരിവർത്തന പ്രവർത്തനമായിരുന്നില്ല നമ്മുടേത്. അത് ജനങ്ങൾക്കും ബോധ്യമുണ്ടായിരുന്നു. അതിനാൽ, മതപരിവർത്തനത്തിനായിട്ടാണ് ഇക്കാണുന്നതൊക്കെ ചെയ്യുന്നത് എന്ന ഒരു ചിന്ത അവിടെയില്ലായിരുന്നു. കാരണം, ആവശ്യക്കാർ ജനങ്ങളാണ്. പ്രവർത്തകരും നേട്ടം കിട്ടുന്നതുമെല്ലാം അവർക്കുതന്നെ. രാഷ്ട്രീയ പാർട്ടികൾക്കും നേതാക്കൾക്കുപോലും അത്ഭുതമായിരുന്നു, എങ്ങനെയിതു സാധിക്കുന്നുവെന്ന്. ഇവിരെയൊക്കെ അത്ഭുതപ്പെടുത്തിയ ഒരു കാര്യം ഓരോ യൂണിറ്റുകളിലും ഏതാണ്ടു ഒരു നല്ല ശതമാനം സ്ത്രീകളാണ് ഉണ്ടായിരുന്നത് എന്നുള്ളതാണ്. പുറത്തിറങ്ങി പ്രവർത്തിക്കുകയെന്നത് കേട്ടുകേൾവിയില്ലാത്ത ഒരു പ്രദേശത്താണ് അവർ പ്രവർത്തിച്ചത്. എന്നാൽ, തിരുവനന്തപുരത്ത് ഇതേ സ്ഥിതി അല്ലായിരുന്നതിനാൽ പദ്ധതികൾ ആസൂത്രണം ചെയ്യുന്നതിൽ ബുദ്ധിമുട്ടുണ്ടായിരുന്നു. എങ്കിലും, സ്ത്രീ സമാജങ്ങളും മഹിളാ സമാജങ്ങളും ക്രമീകരിച്ചുകൊണ്ട് ഏതാണ്ട് രണ്ടായിരത്തിലധികം വികസന സംഘങ്ങൾ എം.എസ്.എസ്.എസ്. സ്ഥാപിച്ചു കഴിഞ്ഞു. ഇതൊരു നല്ല കാര്യമാണ്. കാരണം, ജനങ്ങളെ പ്രത്യേകിച്ചും സ്ത്രീകളെ സംഘടിപ്പിക്കാനായി നേതാക്കന്മാർ നട്ടം തിരിഞ്ഞു നടക്കുമ്പോൾ നമുക്ക് ഇത് സാധിക്കുന്നുവെന്നത് അഭിമാനമാണ്.

മാത്രമല്ല, ഓരോ മനുഷ്യനും അവൻ അർഹിക്കുന്നത് ലഭിക്കാനും കൊടുക്കാനുമുള്ള അവകാശമുണ്ട്. ഇതാണു നീതി. മനുഷ്യ പുരോഗതിയുടെ വിലങ്ങുതടി യഥാർത്ഥത്തിൽ നീതിയുടെ അഭാവമാണ്. അതിനാൽ സാമൂഹ്യ പ്രതിബദ്ധത നീതിക്കുവേണ്ടിയുള്ള പ്രതിബദ്ധതയാണ്. അപ്പോൾ സാമൂഹിക സേവനം നീതിയുടെ സേവനമാണ്. അതായത് വികസനം നീതിയുടെ സംസ്ഥാപനവും സംലഭ്യതയുമാണ്. കുറച്ചുകൂടി വ്യാപകമായ അർത്ഥത്തിൽ, സാമൂഹ്യ പ്രവർത്തനമെന്നത് മനുഷ്യന് അവന്റെ വ്യക്തിമാഹാത്മ്യത്തോടും ദൈവിക പദ്ധതിക്കനുസരണമായും ജീവിക്കാൻ

**മനുഷ്യൻ വികസിക്കണമെന്നു പറയുമ്പോൾ ഏതെങ്കിലുമൊരു കാര്യത്തിൽ വികസിക്കണമെന്നല്ല ഉദ്ദേശിക്കുന്നത്; മറിച്ച്, സമഗ്രമായിട്ടുള്ള വികസനമാണത്. അവന്റെ സാമ്പത്തിക നിലവാരം മാത്രമല്ല, മാനസിക നിലവാരം, ബൗദ്ധികനിലവാരം, ദർശന ശക്തി ഇവയും വളരണം. ഇങ്ങനെ സമഗ്രമായ വളർച്ചയാവശ്യമാണ്.**

സാധിക്കുന്ന നീതിപൂർവകമായ ഒരു സമൂഹം കെട്ടിപ്പടുക്കുന്നതിനുള്ള പരിശ്രമമാണ്.

കഴിഞ്ഞ നാലുദശാബ്ദത്തിലധികമായി എം.എസ്.എസ്.എസ്. ചെയ്യുന്നതും ഇതുതന്നെയാണ്. നീതി ലഭിക്കാത്ത അനേകർക്ക് നീതിയുടെ സ്രോതസ്സായി നിലകൊള്ളുകയാണ്. നീതിയെ സേവിക്കലാണ് ഇതിന്റെ മുഖമുദ്ര. അതിലൂടെ മനുഷ്യന്റെ സമഗ്രമായ വളർച്ചയെ അംഗീകരിക്കുകയും അവന്റെ വ്യക്തി മാഹാത്മ്യത്തോടെ ദൈവിക പദ്ധതിക്കനുസൃതമായി അവന്റെ ഛായയിലും സാദൃശ്യത്തിലും വളർന്ന് ദൈവിക ജീവനോളം ഉയർന്ന് ദൈവിക ജീവൻ കരഗതമാക്കാൻ സഹായിക്കുന്നു. അങ്ങനെ പരിശ്രമിക്കാനാഗ്രഹിക്കുന്നവർക്ക് ശക്തിയുടെ ഉറവിടമായി വർത്തിക്കുന്നതാണ് സ്രോതസ്സ്. എം.എസ്.എസ്. എസിന്റെ മുഖ്യമായ പ്രവർത്തനങ്ങളെല്ലാം ഇതിന്റെ ഉദാഹരണമാണ്. അതിന്റെ പ്രവർത്തന വിജയമാണ് സാമൂഹ്യക്ഷേമ പ്രവർത്തനരംഗത്ത് അറിയപ്പെടുന്ന ഒരു ഗവേഷണ ഏജൻസിയായി ഇതു വളർന്നുവരുന്നത്.

ദൈവരാജ്യം ഏവർക്കും പ്രത്യേകിച്ച് പാവപ്പെട്ടവർക്കും സമൂഹത്തിന്റെ മുഖ്യധാരയിൽ നിന്ന് ഒഴിവാക്കപ്പെട്ടവർക്കും അനുഭവവേദ്യമാക്കുന്നതിന് സഭ പരിശ്രമിക്കുന്നു. അതിനാൽ വികസന പ്രവർത്തനങ്ങൾ ഒഴിവാക്കി ഒരു അജപാലന പ്രവർത്തനം അസാദ്ധ്യമാണ്. മാത്രമല്ല, നമുക്ക് ആവശ്യമായിട്ടുള്ളത് മനുഷ്യ സമൂഹ രൂപീകരണമാണ് ഇപ്രകാരം മനുഷ്യ സമൂഹത്തെ രൂപീകരിച്ച് അവരിൽ ദൈവരാജ്യാനുഭവം നിറച്ച് നീതിയുടെ സേവകരാക്കി ദൈവിക ജീവൻ പ്രാപ്യമാക്കുക നമ്മുടെ കർത്തവ്യമാണ്. ദൈവത്തിന്റെ പക്കലേക്ക് ഉയരാനുള്ള മനുഷ്യന്റെ സാധ്യതകളെ വളർത്താനുള്ള ഒരു സ്രോതസ്സായി എം.എസ്.എസ്.എസ്. ഇനിയും വളരട്ടെ. അനേകർക്ക് ശ്രേയസ്സുണ്ടാക്കുന്ന സ്രോതസ്സായി നിലകൊള്ളട്ടെയെന്ന് ആശംസിക്കുന്നു, പ്രാർത്ഥിക്കുന്നു.

*(സ്രോതസ്സിന്റെ ഉദ്ഘാടന പതിപ്പിൽ പ്രസിദ്ധീകരിച്ചത്.)*



# ആർച്ച്ബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസിന്റെ സാമ്പത്തിക വികസന ദർശനങ്ങൾ

**പ്രൊഫ. ഡോ. തോമസ്കുട്ടി പനച്ചക്കൽ**
പ്രിൻസിപ്പൽ, സി.എച്ച്.എം.എം. കോളേജ്, വർക്കല

"ഇന്നുമുതൽ നിങ്ങളുടെ സങ്കടങ്ങൾ എന്റെ സങ്കടങ്ങളും നിങ്ങളുടെ ആവശ്യങ്ങൾ എന്റെ ആവശ്യങ്ങളും നിങ്ങളുടെ സന്തോഷം എന്റെ സന്തോഷവും ആയിരിക്കും. എനിക്ക് പാവങ്ങളോട് പ്രത്യേക കരുണയുണ്ട്. ഞാൻ ഒരു പാവമായിരുന്നു. ദാരിദ്ര്യത്തിന്റെ വിഷമതകൾ ഞാൻ നേരിട്ട് അനുഭവിച്ചിട്ടുണ്ട്. എന്റെ ശിഷ്ടകാലം പാവങ്ങളുടെ ഉന്നമനത്തിനുവേണ്ടി ചെലവഴിക്കും. എന്ന് ഞാൻ പ്രതിജ്ഞ ചെയ്യുന്നു. പാവങ്ങളുടെ പേരിൽ കണ്ണുനീരൊഴുക്കുന്ന ഏതൊരാളെയും ഞാൻ വെല്ലുവിളിക്കുന്നു."

ഭാഗ്യസ്മരണാർഹനായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് പിതാവ് തന്റെ മെത്രാഭിഷേകത്തിന് ശേഷം നടന്ന അനുമോദന സമ്മേളനത്തിൽ പറഞ്ഞ വാക്കുകളാണ് മുകളിൽ ഉദ്ധരിച്ചിരിക്കുന്നത്. അന്നു മുതൽ തന്റെ ജീവിതാന്ത്യം വരെ ഈ പുണ്യപുരുഷൻ തന്റെ വാക്കുകളിൽ ഉറച്ച് നിൽക്കുകയും തദനുസരണമായ കർമ്മപരിപാടികൾ ആവിഷ്കരിച്ച് നടപ്പാക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ വാക്കുകളും പ്രവൃത്തികളും ജനങ്ങൾക്ക് പ്രചോദനം നൽകുകയും അവരെ കർമ്മോത്സുകരാക്കുകയും ചെയ്തു. തന്റെ മനുഷ്യോപകാര പ്രവർത്തനങ്ങൾക്ക് ഒരിക്കലും ജാതിയുടെയോ മതത്തിന്റെയോ സഭയുടെയോ അതിർവരമ്പ് അദ്ദേഹത്തിനില്ലായിരുന്നു. അതുകൊണ്ട് തന്നെ അദ്ദേഹത്തിന്റെ സാമൂഹിക വികസന പ്രവർത്തനങ്ങൾ വ്യത്യസ്തവും മിഴിവുറ്റതുമായി നിലനിൽക്കുന്നു.

### പൊതുസമൂഹത്തിലെ സജീവസാന്നിദ്ധ്യം

ആസൂത്രണ ബോർഡ് ഉപദേശകൻ, കേരള കാർഷിക സർവ്വകലാശാല അക്കാദമിക് കൗൺസിൽ അംഗം, സെന്റർ ഫോർ ഡെവലപ്പ്മെന്റ് സ്റ്റഡീസിന്റെ ഉപദേശകൻ അനൗപചാരിക വിദ്യാഭ്യാസ സമിതിയുടെ അദ്ധ്യക്ഷൻ തുടങ്ങി വിവിധ സ്ഥാനങ്ങൾ വഹിച്ചുകൊണ്ട് പിതാവ് ശ്രേഷ്ഠമായ സേവനങ്ങൾ പൊതു സമൂഹത്തിന് നൽകി.

തന്റെ വിശാലമായ വായനയിലൂടെയും നിരന്തരമായ യാത്രകളിലൂടെയും നേടിയെടുത്ത അനുഭവ സമ്പത്തും പ്രായോഗിക പരിജ്ഞാനവും മനുഷ്യരുടെ ഉന്നതിക്ക്, പ്രത്യേകിച്ച് സമൂഹത്തിലെ പാവപ്പെട്ടവരുടെയും, പാർശ്വവത്കരിക്കപ്പെട്ടവരുടെയും ഉന്നമനത്തിനായ് പിതാവ് ഉപയോഗിച്ചു. മനുഷ്യന്റെ സ്വത്വം ആത്മാവും ശരീരവും ചേർന്നതാണ്. മനുഷ്യന്റെ ഉന്നമനത്തിന് ഇവ രണ്ടിന്റേയും വികസനം ആവശ്യമാണ്. ഇവയിൽ ഒന്നിനെ വിസ്മരിച്ചുകൊണ്ടുള്ള പ്രവർത്തനം കാപട്യമാണെന്ന് അദ്ദേഹം വിശ്വസിച്ചു. യേശു ജനത്തിന് നിത്യജീവന്റെ അപ്പത്തെകുറിച്ച് പഠിപ്പിച്ചതോടൊപ്പം അവരുടെ ഭൗതിക വിശപ്പിനുള്ള അപ്പം കൂടി നൽകിയ സംഭവം തന്റെ കാഴ്ചപ്പാടിനുള്ള പിൻബലമായി പിതാവ് ചൂണ്ടികാണിക്കുന്നു.

### വിദ്യാഭ്യാസമേഖല

വിദ്യാഭ്യാസത്തെ കുറിച്ച് തനതായ ഒരു ദർശനം അദ്ദേഹത്തിനുണ്ടായിരുന്നു. വിദ്യാഭ്യാസം മൂല്യാധിഷ്ഠിതമായിരിക്കണമെന്നും അത് ആത്മീയതയ്ക്ക് പ്രാമുഖ്യം നൽകുന്നതായിരിക്കണമെന്നും അദ്ദേഹം ഉപദേശിച്ചിരുന്നു. ആത്മീയതയെ മതാത്മകതയായി തെറ്റിദ്ധരിക്കുന്ന പ്രവണതയെ അദ്ദേഹം നിശിതമായി വിമർശിച്ചിരുന്നു.

വിദ്യാഭ്യാസത്തെ മൂലധനമായി കാണണമെന്നും വിദ്യാഭ്യാസ പുരോഗതിയ്ക്കായി ചെലവഴിക്കുന്ന പണത്തെ മൂലധന നിക്ഷേപം ആയി കണക്കാക്കണമെന്നും അതിന് തലമുറകൾ നീണ്ടു നിൽക്കുന്ന പ്രയോജനം ഉണ്ടാകും എന്നും അദ്ദേഹം ഒരു ധനതത്വശാസ്ത്രജ്ഞന്റെ വൈദഗ്ദ്ധ്യത്തോടെ സമർത്ഥിച്ചു. മാനവ വിഭവ ശേഷി വികസനമാണ്

# സമഗ്ര വികസന പാതയിൽ സുവർണ്ണ പ്രഭ തൂകി....



വിദ്യാഭ്യാസ വികസനത്തിലൂടെ നടക്കുന്നതെന്ന് അദ്ദേഹം നിരീക്ഷിക്കുകയും ചെയ്തു.

ഒരു ജനതയുടെ ആവശ്യത്തിനുതകുന്നതായിരിക്കണം അവർക്ക് നൽകുന്ന വിദ്യാഭ്യാസം എന്നതായിരുന്ന പിതാവിന്റെ പക്ഷം. ഭാരതം പോലുള്ള ഒരു ദേശത്ത് ഔപചാരിക വിദ്യാഭാസത്തോടൊപ്പം അനൗപചാരിക വിദ്യാഭ്യാസത്തിനും പ്രത്യേക പ്രാധാന്യം കൽപ്പിക്കേണ്ടതുണ്ട് എന്ന് അദ്ദേഹം പറയുമായിരുന്നു.

**സാമ്പത്തിക മേഖല**

സാമ്പത്തിക വികസനത്തെകുറിച്ച് പിതാവിന് വേറിട്ട ഒരു ദർശനമുണ്ടായിരുന്നു വികസനത്തിന് എപ്പോഴും ഒരു മാനുഷിക മുഖം ഉണ്ടായിരിക്കണം എന്ന് അദ്ദേഹം നിർദ്ദേശിച്ചു. വികസനം സമഗ്രമായിരിക്കണം (Intergrated) എന്നും അത് നിലനിൽക്കുന്നതായിരിക്കണ (Sustainable) മെന്നും അദ്ദേഹം നിഷ്കർഷിച്ചു. പ്രകൃതിവിഭവങ്ങളുടെ വിവേകപൂർണ്ണവും മിതവുമായ ഉപയോഗം ഉറപ്പാക്കേണ്ടത് മനുഷ്യകുലത്തിന്റെ നിലനിൽപ്പിന് അത്യന്താപേക്ഷിതമാണെന്ന് അദ്ദേഹം ഊന്നിപറഞ്ഞു. സമഗ്ര വികസനം എന്നതുകൊണ്ട് ഉദ്ദേശിക്കുന്നത് വികസനത്തിന്റെ പരിധിയിൽ നിന്ന് ഏതെങ്കിലും ഒരു വിഭാഗത്തെയോ ഒരു പ്രദേശത്തെയോ ഒഴിച്ച് നിർത്തരുത് എന്നാണ്. അതുപോലെ തന്നെ വികസന തന്ത്രത്തിൽ ഉചിതമായ സാങ്കേതിക വിദ്യയാണ് അവലംബിക്കേണ്ടത്. അതായത് പാവങ്ങൾക്ക് അധികം പ്രയോജനം ലഭിക്കുന്നതും കൂടുതൽ തൊഴിലവസരങ്ങൾ സൃഷ്ടിക്കുന്നതും ഗ്രാമങ്ങളുടെ വളർച്ചയ്ക്ക് ഉതകുന്നതുമായ സാങ്കേതിക വിദ്യ തെരഞ്ഞെടുക്കണം. വളർച്ചയും നീതിയും (Growth and Justice) എന്നത് ഇന്ന് ഏറെ ചർച്ചചെയ്യപ്പെടുന്ന ഒരു വിഷയമാണല്ലോ? ആഗോളവത്കരണത്തിന്റെ അനന്തരഫലമായ വരുമാന വിതരണത്തിലെ അസന്തുലിതാവസ്ഥയിലെ പശ്ചാത്തലത്തിൽ ഇന്ന് ചർച്ചചെയ്യപ്പെട്ട് കൊണ്ടിരിക്കുന്ന ഈ വിഷയം ഏതാണ്ട് അര നൂറ്റാണ്ടിന് മുൻപ് തന്നെ പിതാവ് തന്റെ പ്രസംഗങ്ങളിൽ എടുത്ത് പറഞ്ഞിട്ടുള്ളതാണെന്നത് അദ്ദേഹത്തിന്റെ ക്രാന്തദർശനത്തിന്റെ മകുടോദാഹരണമാണ്.

പരിസ്ഥിതി സംരക്ഷണത്തിന് പിതാവ് പ്രത്യേക ശ്രദ്ധ പതിപ്പിച്ചിരുന്നു. അതിന്റെ ഭാഗമായി സാമൂഹ്യ വനവത്കരണം പോലെയുള്ള പരിപാടികൾ നടപ്പിലാക്കുകയും ചെയ്തിരുന്നു. ജൈവവൈവിധ്യം നിലനിർത്തേണ്ടതിന്റെ ആവശ്യകത അദ്ദേഹം തിരിച്ചറിയുകയും ജനങ്ങളെ ബോധവത്കരിക്കുകയും ചെയ്തു.

**തൊഴിലില്ലായ്മ**

രാജ്യത്തെ അക്രമങ്ങളുടെയും ഭീകര പ്രവർത്തനങ്ങളുടെയും മുഖ്യകാരണം യുവാക്കളുടെ, പ്രത്യേകിച്ച് ഗ്രാമീണ മേഖലയിലുള്ള യുവാക്കളുടെ തൊഴിലില്ലായ്മയാണെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു. 1990-ൽ അദ്ദേഹം പ്രകടിപ്പിച്ച ഈ അഭിപ്രായത്തിന് ഇന്ന് ഏറെ സ്വീകാര്യത കൈവന്നിട്ടുണ്ട്. ഭീകര പ്രസ്ഥാനങ്ങളുടെ സ്വാധീനം കുറയ്ക്കുവാൻ അത്തരം പ്രസ്ഥാനങ്ങൾ സജീവമായിരുന്ന ഇടങ്ങളിൽ കൂടുതൽ തൊഴിലവസരങ്ങൾ സൃഷ്ടിക്കുവാൻ ഭാരത സർക്കാർ ഇന്ന് ഏറെ ശ്രദ്ധിക്കുന്നുവെന്നത് ഈ അഭിപ്രായത്തിന്റെ മഹത്വം വിളിച്ചോതുന്നു. സ്വയം തൊഴിൽ കണ്ടെത്തുന്നതിന്റെ മേന്മയെകുറിച്ചും അതുവഴിയുണ്ടാകുന്ന നന്മകളെകുറിച്ചും അദ്ദേഹം നിരന്തരം സംസാരിക്കാറുണ്ടായിരുന്നു.

**കാർഷിക മേഖല**

കാർഷിക മേഖലയുടെ സമഗ്രമായ വികസനം മുന്നിൽ കണ്ട് അദ്ദേഹം വിവിധ കർമ്മപരിപാടികൾക്ക് രൂപം നൽകി, വിവിധ കാർഷിക വിഭവങ്ങൾ കേരളത്തിന് പരിചയപ്പെടുത്തുവാൻ അദ്ദേഹം താൽപര്യം കാട്ടിയിരുന്നു. കൊക്കോ കൃഷി, അമരാന്ത, സുവാബുൾ തുടങ്ങിയവയുടെ കൃഷിയിലും ആട്, മുയൽ തുടങ്ങിയ മൃഗങ്ങളെ വളർത്തുന്നതിലും വേണ്ട പ്രചാരം നൽകാൻ പിതാവ് വഹിച്ച പങ്ക് നിസ്തുലമാണ്.

**വ്യവസായ മേഖല**

വ്യവസായവത്കരണത്തെക്കുറിച്ച് പിതാവിന് തനതായ കാഴ്ചപ്പാട് ഉണ്ടായിരുന്നു. വൻകിട വ്യവസായത്തിന് പുറമെ കേരളത്തിന്റെ വികസനത്തിന് കുടിൽ വ്യവസായങ്ങൾക്കും ചെറുകിട വ്യവസായങ്ങൾക്കും വലിയ പങ്കുണ്ടെന്ന് അദ്ദേഹം ഓർമ്മിപ്പിച്ചു. തിരുവനന്തപുരത്ത് അദ്ദേഹം എം.ജി. ഗാർമെന്റ്സ് എന്ന പേരിൽ ആരംഭിച്ച വ്യാവസായിക യൂണിറ്റ് വികേന്ദ്രീകൃത വ്യവസായവത്കരണത്തിന്റെയും സ്ത്രീശാക്തീകരണത്തിന്റെയും അനുഭവ പാഠങ്ങൾ തദ്ദേശവാസികൾക്ക് പകർന്ന് നൽകുന്നതായിരുന്നു.

**ആരോഗ്യപരിപാലന മേഖല**

ആരോഗ്യപരിരക്ഷാ രംഗത്തും പിതാവിന്റെ ശ്രദ്ധ പതിഞ്ഞിരുന്നു. രോഗപ്രതിരോധ ചികിത്സകൾക്ക്

കൂടുതൽ പ്രാധാന്യവും ആരോഗ്യ വിദ്യാഭ്യാസത്തിന് പ്രത്യേക ഊന്നലും നൽകേണ്ടതിന്റെ ആവശ്യകത അദ്ദേഹം തിരിച്ചറിഞ്ഞു. ആരോഗ്യപരിരക്ഷ ആവശ്യമുള്ള പ്രത്യേക മേഖലകളിലേക്ക് പിതാവിന്റെ ശ്രദ്ധ പതിഞ്ഞിരുന്നു എന്നതിന്റെ ദൃഷ്ടാന്തങ്ങളാണ് പിരപ്പൻകോട് കുഷ്ഠരോഗാശുപത്രിയും ചെഷയർഹോമും പോലുള്ള സംരംഭങ്ങൾ.

**ഉപസംഹാരം**

മനുഷ്യന്റെ സമഗ്രവികസനത്തെകുറിച്ച് വ്യക്തമായ കാഴ്ചപ്പാടുണ്ടായിരുന്ന ഒരു മഹാപുരോഹിതൻ തന്റെ പൗരോഹിത്യശുശ്രൂഷയുടെ അവിഭാജ്യ ഭാഗമായി സാമൂഹ്യസാമ്പത്തിക മണ്ഡലങ്ങളിൽ സജീവമായി ഇടപ്പെട്ടതിന്റെ ചരിത്രമാണ് നാം കണ്ടത്. മനുഷ്യനന്മയ്ക്ക് ഉതകുന്ന എല്ലാ പ്രവർത്തനങ്ങൾക്കും നിർലോഭമായ പങ്കാളിത്തത്തിലൂടെ പുതിയ ദിശാബോധം നൽകുവാൻ ഈ ആചാര്യന് കഴിഞ്ഞു. വിശാലമായ ഒരു ദർശനത്തിന് ദൃശ്യമായ രൂപഭാവങ്ങൾ പകർന്നേകുവാൻ തന്റെ ആയുസ്സ് കാഴ്ചവെച്ച കർമ്മയോഗി. തന്റെ സാമൂഹിക ഇടപെടലിന്റെ ഉപകരണമായി അദ്ദേഹം സ്ഥാപിച്ച മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി അതിന്റെ ജൂബിലി ആഘോഷിക്കുന്ന ഈ വേളയിൽ ആ പുണ്യപിതാവിന്റെ നാമത്തിൽ അതിന് എല്ലാവിധഭാവുകങ്ങളും നേരുകയും പിതാവിന്റെ ദർശനങ്ങളെ പുതുതലമുറയ്ക്കു പകർന്ന് നൽകുവാനുള്ള അവരുടെ ശ്രമങ്ങളെ സർവ്വശക്തനായ ദൈവം വിജയപാതയിലെത്തിക്കട്ടെയെന്ന് ആശംസിക്കുകയും ചെയ്യുന്നു. ●

---

**കവിത**

## സുവർണ്ണ സ്രോതസ്സ്



**നിഷാ രാജൻ**
സ്റ്റാഫ്, എം.എസ്.എസ്.എസ്.

മലങ്കരസഭയുടെ സ്രോതസ്സ്
ഇത് ജീവകാരുണ്യത്തിൻ സ്രോതസ്സ്
മനുഷ്യമക്കൾക്കായി എന്നും
സ്നേഹം വിതറുന്ന സ്രോതസ്സ്.
സംഘാതമാകും പ്രവർത്തനങ്ങൾക്കെ
ന്നുമൂർജ്ജം പകർന്നിടും സ്രോതസ്സ്
ശക്തിതൻ സ്രോതസ്സ്, വിഭവങ്ങൾ സ്രോതസ്സ്
അഭയവും സുകൃതവും പകരുന്ന സ്രോതസ്സ്.
വനവും വിഭവവും സംരക്ഷിച്ചീടാൻ
എം.എസ്.എസ്.എസേകുന്നു സ്രോതസ്സ്.
വിദ്യതൻ സ്രോതസ്സ് പ്രകാശ സ്രോതസ്സ്
ജീവനും സ്നേഹവും പകരുന്ന സ്രോതസ്സ്.
ആരോഗ്യ സ്രോതസ്സ്, പോഷക സ്രോതസ്സ്
വനിതാ വികസന സ്രോതസ്സ്
ചൂഷണത്തിൽ നിന്നും സ്ത്രീ ജനത്തെ
സുരക്ഷിതരാക്കുന്ന സ്രോതസ്സ്.
ബാലികാ സ്രോതസ്സ്, യുവജന സ്രോതസ്സ്
കുടുംബവികസനത്തിനും സ്രോതസ്സ്
കുടുംബമൊന്നാകെ സമൂഹത്തിൻമുഖ്യ-
ധാരയിലെത്തീടും സ്രോതസ്സ്.

സംരംഭക സ്രോതസ്സ്, കർഷക സ്രോതസ്സ്
പ്രകൃതിവിഭവ പരിപോഷണ സ്രോതസ്സ്
ഔഷധ സ്രോതസ്സ്, ജീവന സ്രോതസ്സ്
ഊർജ്ജസംരക്ഷണ സ്രോതസ്സ്.
പൂവിനും തേനിനും ജലവിഭവങ്ങൾക്കും
പ്രത്യേകം പ്രത്യേകം സ്രോതസ്സ്
ക്ഷീരോൽപന്നത്തിനും ജൈവപച്ചക്കറിയ്ക്കും
ഭക്ഷ്യസുരക്ഷയ്ക്കും പൊൻ സ്രോതസ്സ്.
ഗവേഷണോന്മുഖമാകും അരുവികൾ
മാധ്യമ, വിജ്ഞാന സ്രോതസ്സുകളാകവെ
ജൂബിലി പ്രഭയിൽ ജ്വലിക്കുന്നു, എം.എസ്.എസ്.എസ്.
അൻപതു വ്യത്യസ്ത സ്രോതസ്സുകളായി
എം.എസ്.എസ്.എസ്. പിന്നിട്ട ആണ്ടുകളൻപതും
സുവർണ സ്രോതസ്സിൻ ഉറവകളായി
ഓരോ ഉറവയും പകരുന്നു സമൃദ്ധി തൻ
ജീവജലം ഗ്രാമഗ്രാമാന്തരങ്ങളിൽ.

# ഗ്രാമങ്ങളിലെ ആത്മാവ്



**റവ. ഫാ. ജോസ് കിഴക്കേടത്ത്**
മുൻ ഡയറക്ടർ, എം.എസ്.എസ്.എസ്.

**"നി**ന്നെ സഹായിക്കുവാൻ നീ മാത്രം. നിനക്ക് വേണ്ടതെല്ലാം നിന്നിലും നിന്റെ ചുറ്റിലും ഈശ്വരൻ നൽകിയിട്ടുണ്ട്". ഇതായിരുന്നു സ്വയം സഹായ സംഘങ്ങൾ രൂപീകരിക്കുവാൻ പ്രചോദനം നൽകിയ അടിസ്ഥാന ദർശനം.

മലങ്കരയുടെ പുനരൈക്യ ശിൽപി ഗീവർഗ്ഗീസ് മാർ ഈവാനിയോസ് വലിയ മെത്രാപ്പോലീത്തായുടെ ദീർഘവീക്ഷണത്തിൽ രൂപം കൊണ്ട മലങ്കര കത്തോലിക്കാ സഭയുടെ സാമൂഹിക ദർശനം അഭിവന്ദ്യ ഗ്രിഗോറിയോസ് തിരുമേനിയിലൂടെ അനുസ്യൂതം പ്രവഹിച്ചുകൊണ്ടിരുന്ന ഒരു കാലഘട്ടം. നിയതമായ ഒരു ചട്ടക്കൂടില്ലാതെ നടത്തപ്പെട്ട പ്രവർത്തനങ്ങൾക്ക് ഒരു സംഘടിത രൂപം കൈവരികയും അങ്ങനെ എം.എസ്.എസ്.എസ്. എന്ന സംഘടന പിറവിയെടുക്കുകയും ചെയ്തു. വളർച്ചയുടെ പടവുകൾ ഒന്നൊന്നായി കയറിയ എം.എസ്.എസ്.എസ്. ഓരോ കാലഘട്ടത്തിലും പുതിയ രൂപഭാവങ്ങൾ സ്വീകരിക്കുകയും മനുഷ്യന് പരമാവധി നന്മ പ്രദാനം ചെയ്യുകയും ചെയ്തു.

ഓരോ കാലഘട്ടത്തിലും മനുഷ്യന്റെ ആവശ്യങ്ങൾ വ്യത്യസ്തമാണെന്ന് മനസ്സിലാക്കിയിരുന്ന അഭിവന്ദ്യ പിതാക്കന്മാരും എന്റെ മുൻഗാമികളായ ബഹു. ഡയറക്ടറച്ചന്മാരും അതിനനുസൃതമായി സാമൂഹ്യ ജീവകാരുണ്യപ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകി.

ഒരു സാധാരണ കർഷക കുടുംബത്തിൽ ജനിച്ചുവളർന്ന എന്റെ മനസ്സിൽ ജീവകാരുണ്യത്തിന്റെയും പരസ്നേഹത്തിന്റെയും വിത്തുകൾ ആദ്യം വിതറിയത് സ്നേഹസമ്പന്നരായ എന്റെ മാതാപിതാക്കളായിരുന്നു. 1991-ൽ ഒരു വൈദികനായി അഭിഷിക്തനാകുമ്പോൾ, പതിനൊന്ന് വർഷത്തെ വൈദിക പരിശീലനത്തിൽ നിന്ന് ലഭിച്ച ജീവകാരുണ്യ പുണ്യങ്ങൾ മനസ്സിലൊരു നെരിപ്പോടുപോലെ ജ്വലിക്കുകയായിരുന്നു.

തിരുവനന്തപുരം മേജർ അതിരൂപതയുടെ കിഴക്കൻ മേഖലയായ പാലോട്, മടത്തറ, ചോഴിയക്കോട് എന്നീ മിഷൻ കേന്ദ്രങ്ങളിൽ എന്റെ വൈദിക ജീവിതം ആരംഭിച്ചു. അവിടെ ഡി. എം. സിസ്റ്റേഴ്സിന്റെ നേതൃത്വത്തിൽ ഒരു ശുശ്രൂഷാ കേന്ദ്രം ഗ്രാമീണ ജനങ്ങൾക്കായി തുറന്നുകൊടുക്കാൻ സാധിച്ചു. ആദിവാസികൾക്കും മറ്റ് ഗ്രാമീണർക്കും ശുശ്രൂഷ എത്തിക്കുക എന്നതായിരുന്നു ലക്ഷ്യം. തുടർന്ന് സെന്റ് ജോൺസ് മെഡിക്കൽ കോളേജിൽ നിന്നും ഹെൽത്ത് കെയർ മാനേജ്മെന്റിൽ നേടിയ ഡിപ്ലോമ ബിരുദം ഈ മേഖലയിലെ ചിന്തകൾക്ക് കൂടുതൽ പ്രകാശം നൽകി.

ബഹു. ജോൺ പുത്തൻ വിളയിൽ അച്ചനോടൊപ്പം ആറ് മാസത്തോളം അസിസ്റ്റന്റ് ഡയറക്ടറായും തുടർന്ന് ഡയറക്ടറായും സേവനം ചെയ്യുമ്പോൾ കഴിഞ്ഞ കാലങ്ങളിൽ മനസ്സിൽ സ്വരൂപിച്ച സാമൂഹ്യ സേവന പുണ്യങ്ങൾ പ്രവൃത്തി പദത്തിലെത്തുകയായിരുന്നു. അതിന് അമ്മമാരെ സജ്ജരാക്കി അതിലൂടെ ഓരോ മനുഷ്യരിലും വികസനത്തിന്റെ ചിന്തകൾ ഉണർത്താൻ സാധിച്ചു.

"എന്റെ ഈ എളിയ സഹോദരരിൽ ഒരുവന് നീ ഇത് ചെയ്തു കൊടുത്തപ്പോൾ എനിക്കു തന്നെയാണ് ചെയ്തുതന്നത്" എന്ന ദൈവീക ആഹ്വാനം, തിരുവനന്തപുരം മേജർ അതിരൂപതയുടെ ഗ്രാമഗ്രാമാന്തരങ്ങളിലേക്ക് ഇറങ്ങിചെല്ലാൻ എനിക്ക് ഊർജ്ജവും ആവേശവും നൽകുകയായിരുന്നു.

2000 ഏപ്രിൽ മാസം 10-ാം തായതി ഒരു തിങ്കളാഴ്ച. സമയം 9.30. എം.എസ്.എസ്.എസിന്റെ

# സമഗ്ര വികസന പാതയിൽ സുവർണ്ണ പ്രഭ തൂകി....

ഊർജ്ജസ്വലരായ പ്രവർത്തകർ പാട്ടുപാടി, ബൈബിൾ വായിച്ച്, പ്രാർത്ഥന ചൊല്ലി തങ്ങളുടെ ഇരിപ്പിടങ്ങളിലേക്ക്. തദവസരത്തിൽ ഡയറക്ടറിൽ നിന്നും ഒരു അറിയിപ്പുണ്ടായി. 10 മണിക്ക് ഒരു മീറ്റിംഗ് ഉണ്ട്. അതൊരു വഴിത്തിരിവായിരുന്നു. എം.എസ്.എസ്.എസ്. പുതിയൊരു പടവ് കൂടി കയറുവാൻ തയ്യാറെടുക്കുകയായിരുന്നു.

തിരുവനന്തപുരം മുതൽ ആലപ്പുഴ വരെ 4 ജില്ലകളിലായി പടർന്ന് പന്തലിച്ച് കിടക്കുന്ന തിരുവനന്തപുരം മേജർ അതിരൂപതയുടെ (ഇന്നത്തെ പത്തനംതിട്ട, മാവേലിക്കര രൂപതകൾ ഉൾപ്പടെ) ഓരോ മുക്കിലും മൂലയിലും വനിതാ സ്വയം സഹായ സംഘങ്ങൾ രൂപം കൊള്ളുകയായിരുന്നു. കുടുംബത്തിന്റെ വിളക്കായി അകത്തളങ്ങളിൽ എരിഞ്ഞു തീർന്നിരുന്ന അമ്മമാർ കുടുംബത്തിന്റെ സാമ്പത്തിക വളർച്ചയിൽ ഒരു നിർണ്ണായക ശക്തിയായി മാറുകയായിരുന്നു.

പത്തു മുതൽ ഇരുപത് വരെ അംഗങ്ങൾ ചേർന്ന സംഘങ്ങളും അത്തരം 15 നും 20നും ഇടയിൽ സംഘങ്ങൾ ചേർന്ന യൂണിറ്റുകളും 10 നും 15 നും ഇടയിൽ യൂണിറ്റുകളുള്ള മേഖലകളും. അത്തരത്തിൽ 13 മേഖലകളിലായി 150 യൂണിറ്റുകളും 5000 സ്വയം സഹായ സംഘങ്ങളും അൻപതിനായിരത്തിൽപരം കുടുംബങ്ങളും എം.എസ്.എസ്.എസ്. എന്ന മഹാ പ്രസ്ഥാനത്തിനു പിന്നിൽ അണിചേരുകയായിരുന്നു. സുശക്തമായ വികേന്ദ്രീകൃത ഭരണ സംവിധാനത്തിലൂടെ ഈ കുടുംബങ്ങളെയെല്ലാം ഒരു മാലയിലെ മുത്തുകളായി കോർത്തിണക്കുവാൻ എം.എസ്.എസ്.എസിന് സാധിച്ചു.



ലഘുസമ്പാദ്യത്തിലൂടെ സമാഹരിച്ച ധനം വികസന പ്രവർത്തനങ്ങൾക്കും സ്വയം തൊഴിൽ പദ്ധതികൾക്കുമായി ചിലവഴിക്കുമ്പോൾ അതൊരു പുതിയ സംസ്കാരത്തിന്റെ നാന്നിയായിരുന്നു.

2004-ലെ സുനാമിയിൽ ആലപ്പുഴയിലെ ഗ്രാമങ്ങളെയും ഗ്രാമീണരെയും കടലെടുത്തപ്പോൾ അവിടെ മറ്റുപലർക്കും ഒപ്പം മുൻനിരയിൽ തന്നെ സ്നേഹത്തിന്റെ, സാന്ത്വനത്തിന്റെ തൂവൽസ്പർശമായി മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി ഉണ്ടായിരുന്നു. തദവസരത്തിൽ സർക്കാരിന്റെ ഒരു അംഗീകൃത ഏജൻസിയായി പ്രവർത്തിക്കുന്നതിനും 107 കുടുംബങ്ങളിലെ 400 ഓളം വരുന്ന ആളുകളുടെ പരിരക്ഷ ഉറപ്പുവരുത്തുന്നതിനും എം.എസ്.എസ്.എസിന് സാധിച്ചു.

സമൂഹത്തിൽ പാർശ്വവത്കരിക്കപ്പെട്ടവരും അസംഘടിതരുമായ എല്ലാ ജനവിഭാഗങ്ങളെയും ഒരു കുടക്കീഴിൽ കൊണ്ടുവരുവാനുള്ള എം.എസ്.എസ്.എസിന്റെ പരിശ്രമം ചെന്നുനിന്നത് വികലാംഗർ, വൃദ്ധർ, കുട്ടികൾ എന്നിവരിലാണ്.

വൈകല്യം ഒരു ശാപമായി കണ്ടിരുന്ന ഗ്രാമീണ ജനതയ്ക്കു മുന്നിൽ വികലാംഗരിലെ കഴിവുകൾ കണ്ടെത്തി പ്രോൽസാഹിപ്പിച്ച് സ്വന്തം കാലിൽ നിൽക്കുവാൻ പ്രാപ്തിയുള്ളവരാക്കി മാറ്റിയപ്പോൾ ജീവകാരുണ്യ പ്രവർത്തനങ്ങളുടെ മൂർത്തിമത്ഭാവം എം.എസ്.എസ്.എസ്. വെളിവാക്കുകയായിരുന്നു.

സേവ് എ ഫാമിലി പ്ലാൻ എന്ന കുടുംബോദ്ധാരണ പദ്ധതിയിലൂടെ ആയിരക്കണക്കിന് കുടുംബങ്ങളെ ജീവിതത്തിലേക്ക് തിരിച്ചുകൊണ്ടുവരുവാൻ എം.എസ്.എസ്.എസിന് കഴിഞ്ഞു. മൺമറഞ്ഞ പിതാക്കന്മാരുടെ അനുഗ്രഹവും പ്രാർത്ഥനയും ഒപ്പം എം.എസ്.എസ്.എസിനെ ഇപ്പോൾ നയിച്ച് കൊണ്ടിരിക്കുന്ന അഭിവന്ദ്യ മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ തിരുമേനിയുടെ അനുഗ്രഹാശ്ശിസ്സുകളും എം.എസ്.എസ്.എസിന് പുതുജീവൻ നൽകുന്നു.

എന്റെ മുൻഗാമികളായ ഗുരുകാരണവൻമാർ തുറന്നിട്ട പാതയിലൂടെ ഏതാനും ദൂരം സഞ്ചരിക്കുവാൻ ദൈവം ഈയുള്ളവനെ സഹായിച്ചു. എനിക്കൊപ്പം നിന്ന മേഖലാ യൂണിറ്റ് ഡയറക്ടർമാർ കേന്ദ്ര ഓഫീസിലെ സന്നദ്ധപ്രവർത്തകർ ആനിമേറ്റർമാർ സാമൂഹ്യസംഘാടകർ എന്നിവരെ നന്ദിപൂർവ്വം ഓർക്കുന്നു.

എം.എസ്.എസ്.എസ്. സുവർണ്ണജൂബിലി ആഘോഷിക്കുന്ന ഈ വേളയിൽ എല്ലാ മംഗളങ്ങളും ഭാവുകങ്ങളും നേരുന്നു.

ഇന്ത്യയുടെ ആത്മാവ് ഗ്രാമങ്ങളിലെന്ന് പറഞ്ഞ മഹാത്മജിയെ നമുക്ക് ഓർക്കാം. എം.എസ്.എസ്.എസിന്റെ ആത്മാവും അതിന്റെ ഗ്രാമങ്ങളിൽ തന്നെയാണ്.

കവിത



# സ്രോതസിൽ നവപുലരി

**ലീന സന്തോഷ്**
സാമൂഹ്യ സംഘാടക
കുളത്തുപ്പുഴ യൂണിറ്റ്

മനസ്സിൽ വികസന മന്ത്രങ്ങളേന്തി
കരളിൽ സാന്ത്വന സ്പർശവുമായി
അണയുന്നു ഞങ്ങൾ സാമൂഹ്യസംഘാടകർ
എം.എസ്.എസ്.എസിൻ ധീര പടയാളികൾ.

ദരിദ്രരും അശരണരും അസംഘടിതരുമാം
ആബാലവൃദ്ധം ജനങ്ങളുമായി
ഒരു നവ പുലരിയെ പുണർന്നിടുവാൻ
കുതിക്കുന്നു ഞങ്ങളൊരു കൂട്ടമായി.

വിവിധ സ്രോതസ്സുകളിൽ നിന്നും സ്വരൂപിച്ച
വിഭവങ്ങളേറ്റവും ഭംഗിയായി
വിഭജിച്ചു നൽകുന്നു ഗ്രാമാന്തരങ്ങളിൽ
എം.എസ്.എസ്.എസിൻ ചെറുസംഘങ്ങളിൽ.

കാന്തനും മക്കളും വീടും കുടുംബവും
മാത്രം മനസിൽ നിറഞ്ഞ നാൾകൾ
സാമൂഹ്യസേവനം ജീവിത വ്രതമാക്കി
സാമൂഹ്യസംഘാടകർ ഞങ്ങളണയുന്നു.

അനേകായിരങ്ങൾക്ക് നന്മയും സ്നേഹവും
പകരും സ്രോതസ്സിൻ കരങ്ങൾക്കു -
ശക്തിയായ് ഊർജ്ജമായ് അണയുന്നു
ഞങ്ങൾ ജൂബിലി സന്ദേശ വാഹകരായ്.

അമ്പതാണ്ടിന്റെ പ്രവർത്തന മികവുമായി
ആയിരങ്ങൾക്കെന്നും ആശ്വാസമായി
മുന്നേറും എം.എസ്.എസ്.എസിനിയും വിളങ്ങട്ടെ
മലങ്കരയിൽ സൂര്യതേജസ്സോടെ....

---

## കുടുംബസ്രോതസ്സ്

മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി സുവർണ്ണജൂബിലി ആഘോഷിക്കുന്ന ഈ അവസരത്തിൽ **'സേവ് എ ഫാമിലി പ്ലാൻ'** കുടുംബോദ്ധാരണ പദ്ധതിയിലൂടെ നൽകുന്ന സഹായങ്ങൾക്കുപരിയായി **'കുടുംബസ്രോതസ്സ്'** എന്ന പേരിൽ ദാരിദ്ര്യരേഖയ്ക്കു താഴെയുള്ള നൂറിൽപരം കുടുംബങ്ങളെ തെരഞ്ഞെടുത്ത് സ്വയം തൊഴിൽ സംരംഭങ്ങളിലൂടെ, ചുരുങ്ങിയ കാലയളവിൽ സ്വയം പര്യാപ്തതയിൽ എത്തിക്കുന്നതിവനാവശ്യമായ ക്രമീകരണങ്ങൾ ചെയ്ത് കൊണ്ടിരിക്കുന്നു. നമ്മുടെ പ്രാദേശിക തലങ്ങളിൽ ഉള്ള ഉദാരമനസ്കരായ വ്യക്തികളും കുടുംബങ്ങളുമാണ് ഈ ിലെ ഉപകാരികൾ. 5 വർഷം കൊണ്ട് ഒരു കുടുംബത്തെ സ്വയം പര്യാപ്തതയിൽ എത്തിക്കുക എന്നതാണ് ഈ പദ്ധതിയുടെ ലക്ഷ്യം. ഇതിനായി ഉപകാരികളിൽ നിന്ന് സ്വരൂപിക്കുന്ന ധനം ഗുണഭോക്താക്കൾക്ക് വിതരണം ചെയ്യുകയും സ്വയം തൊഴിൽ സംരംഭങ്ങളിലൂടെ അവരെ സ്വയം പര്യാപ്തതയിൽ എത്തിക്കുകയും ചെയ്തു.

# ഗ്രാമസ്രോതസ്സ് ആകുന്ന വികസന ദൗത്യം



**രാജൻ എം. കാരക്കാട്ടിൽ**
പ്രോജക്ട് കോ-ഓർഡിനേറ്റർ, എം.എസ്.എസ്.എസ്.

മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി സുവർണ്ണജൂബിലി ആഘോഷങ്ങളുടെ പരിസമാപ്തിയിൽ ഒരു പുതിയ വികസന ദൗത്യം ഏറ്റെടുക്കുകയാണ്. കഴിഞ്ഞ അൻപത് വർഷകാലഘട്ടത്തിൽ സാമൂഹിക മാറ്റത്തിന് സഹായകമായ ഇടപെടലുകൾ സംഘാതമായി നടപ്പിലാക്കിയ എം.എസ്.എസ്.എസ്. ഈ വികസന ദൗത്യം ഗ്രാമഗ്രാമാന്തരങ്ങളിലെ ജനസംഘാടനത്തിലൂടെയും ശാക്തീകരണതത്തിലൂടെയും സാമൂഹിക നീതിയിലധിഷ്ഠിതമായ സമഗ്ര വികസനത്തിന് സഹായകമായി രൂപപ്പെടുകയാണ്.

**വികസന ദൗത്യത്തിന്റെ ആവിർഭാവം**

മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി 2011-ാം ആണ്ട് സുവർണ്ണജൂബിലി വർഷമായും സാമൂഹിക തുല്യത, സുസ്ഥിരവികസന വർഷമായും ആചരിച്ചു. വികസന ചക്രത്തിൽ സമൂഹത്തിലെ ഒരു പൗരനും മാറ്റിനിർത്തപ്പെടരുതെന്ന അന്തസത്ത രൂപീകരിക്കുവാൻ സാമൂഹിക തുല്യത ചിന്തകൾ നമ്മെ സഹായിച്ചു. ഓരോ പൗരനും സമൂഹത്തിൽ അന്തസ്സായി ജീവിക്കുവാനുള്ള വിഭവങ്ങളും വിദ്യാഭ്യാസവും വികസന സൗകര്യങ്ങളും ലഭ്യമാകുന്ന ഒരു അവസ്ഥയിൽ മാത്രമേ തുല്യത എന്ന സങ്കൽപ്പത്തിന് അർത്ഥമുള്ളു. അതിനാൽ അവസരങ്ങളും സാഹചര്യങ്ങളും നഷ്ടപ്പെട്ട് സമൂഹത്തിൽ നിന്നും മാറ്റിനിർത്തപ്പെട്ടിരിക്കുന്ന നല്ലൊരു വിഭാഗം ജനങ്ങൾ ഇന്നും നമ്മുടെ ഇടയിലുണ്ട് എന്ന തിരിച്ചറിവും അവരെ മുഖ്യധാരയിലേക്ക് എത്തിക്കുന്നതിനുള്ള പരിശ്രമങ്ങളും കൂട്ടായി നടത്തേണ്ടതുണ്ട്. മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റിയും അതിന് നേതൃത്വം നൽകുന്ന അഭിവന്ദ്യ പിതാക്കന്മാരും ഈ യാഥാർത്ഥ്യം നന്നായി മനസ്സിലാക്കിയിരുന്നു. ഇതിന്റെയെല്ലാം പിൻബലത്തോടെയാണ് സുവർണ്ണ ജൂബിലി വർഷത്തിൽ വ്യത്യസ്തങ്ങളായ അൻപത് സ്രോതസ്സ് പദ്ധതികൾ ആസൂത്രണം ചെയ്ത് നടപ്പിലാക്കികൊണ്ടിരിക്കുന്നത്.

**വികസന ദൗത്യം ആർക്കുവേണ്ടി?**

പാർശ്വവത്കരിക്കപ്പെട്ടിരിക്കുന്ന നല്ലൊരു ശതമാനം ജനവിഭാഗങ്ങൾ നമ്മുടെ മുന്നിലുണ്ട്. അവരിൽ വികസന പങ്കാളിത്തമോ, ഫലമോ ലഭ്യമാകാതെ ഇന്നും ഇരുളിലിരിക്കുന്ന സ്ഥിതി വിശേഷം നാം തിരിച്ചറിയുന്നു. ഇതിൽ നാമമാത്ര കർഷകർ, പരമ്പരാഗത തൊഴിലാളികൾ, കരകൗശല തൊഴിലാളികൾ, ഗ്രാമീണ സംരംഭകർ, സ്ത്രീകൾ, കുട്ടികൾ, കൗമാരപ്രായക്കാർ, യുവാക്കൾ, വൃദ്ധജനങ്ങൾ, രോഗികൾ, പട്ടികജനവിഭാഗങ്ങൾ, ദരിദ്ര കുടുംബങ്ങൾ തുടങ്ങിയവരെല്ലാം ഉൾപ്പെടുന്നു. അവരുടെ സമഗ്രവികസനത്തിന് എല്ലാ ഭാഗത്തുനിന്നുമുള്ള ഇടപെടലുകളും ഏറെ പ്രാധാന്യം അർഹിക്കുന്നുണ്ട്. കഴിഞ്ഞ അൻപത് വർഷങ്ങളായി ഈ ജനവിഭാഗങ്ങളുടെ സുസ്ഥിരവികസനത്തിനായി എം.എസ്.എസ്.എസ്. പരിശ്രമിച്ച് കൊണ്ടിരിക്കുന്നു. ഇനിയും ഏറെ പ്രവർത്തനങ്ങൾ അവർക്കായി ഏറ്റെടുക്കേണ്ടതുണ്ട്. ഒപ്പം പുതുമയാർന്ന വികസന ദൗത്യവും രൂപപ്പെടുത്തണം.

# സമഗ്ര വികസന പാതയിൽ സുവർണ പ്രഭ തൂകി....

**വികസന ദൗത്യം എങ്ങനെ?**

പാർശ്വവത്കരിക്കപ്പെട്ട ജനവിഭാഗങ്ങളുടെ സമഗ്രവികസനം സാദ്ധ്യമാകണമെങ്കിൽ ബോധപൂർവ്വമായ വികസന ഇടപ്പെടലുകൾ നടത്തേണ്ടതുണ്ട്. സർക്കാരും മറ്റു പല ഏജൻസികളും ഈ ലക്ഷ്യം സാധ്യമാക്കുന്നതിനുള്ള നിരവധി പദ്ധതികളും പരിപാടികളും ആസൂത്രണം ചെയ്ത് നടപ്പിലാക്കി വരുന്നു. സാധ്യമായ രീതിയിൽ അതിന്റെ ഗുണഫലങ്ങൾ ജനങ്ങളിൽ എത്തിക്കൊണ്ടിരിക്കുന്നു. എന്നാൽ വികസന പദ്ധതികൾക്കായി മുതൽമുടക്കിയ തുകയും അതിന്റെ അനന്തരഫലങ്ങളും തമ്മിൽ യാതൊരു ചേർച്ചയും ഇല്ലായെന്നതാണ് യാഥാർത്ഥ്യം. അതിനാൽ തന്നെ ജനശാക്തീകരണത്തിന്റെയും സന്നദ്ധപ്രവർത്തനങ്ങളുടെയും ശക്തമായ വികസന ഇടപ്പെടലുകൾ വഴി മാത്രമേ ജനങ്ങളെ മുഖ്യധാരയിലേക്ക് നയിക്കുവാൻ കഴിയൂ എന്ന തിരിച്ചറിവ് നമുക്കുണ്ടാകുന്നു. മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി ഈ വികസന ഇടപ്പെടലുകൾക്ക് സഹായകമാകാവുന്ന 50 ശ്രോതസ്സ് പദ്ധതികളാണ് ജൂബിലി വർഷത്തിൽ ആരംഭിച്ചത്.

**ശ്രോതസ്സ് പദ്ധതികൾ എന്താണ് ?**

മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റിയുടെ ഘടനാപരമായ സ്വഭാവസവിശേഷതകൾ പരിശോധിച്ചാൽ അതിന്റെ പ്രവർത്തനങ്ങൾ ജനങ്ങളുടെ സാമൂഹ്യവും-സാമ്പത്തികവും-രാഷ്ട്രീയവുമായ ശാക്തീകരണവുമായി ബന്ധപ്പെട്ടിരിക്കുന്നതായി മനസ്സിലാകും. കൂടാതെ പരിസ്ഥിതി സംരക്ഷണവും, ഗവേഷണവും, പഠനങ്ങളും പരിശീലന പരിപാടികളും ഉൾക്കൊള്ളുന്ന ഒരു ബൃഹത്തായ പ്രസ്ഥാനമായി കാണുവാൻ കഴിയും. അതുകൊണ്ട് മേൽപ്പറഞ്ഞ എല്ലാ ഘടകങ്ങളും ശക്തിപ്പെടുത്തുന്നതിനുള്ള തനത് വികസന ഇടപ്പെടലുകളായി ശ്രോതസ്സ് പദ്ധതികളെ നമുക്ക് കാണാം.

**I) സാമൂഹിക ശാക്തീകരണം ലക്ഷ്യമിടുന്ന ശ്രോതസ്സ് പദ്ധതികൾ**

**1. സംഘ ശ്രോതസ്സ് :** ജോയിന്റ് ലൈബിലിറ്റി ഗ്രൂപ്പുകൾ, സ്വയം സഹായ സംഘങ്ങൾ, സാമൂഹ്യാധിഷ്ഠിത സംഘടനകൾ എന്നിവയുടെ ശാക്തീകരണം ലക്ഷ്യമിടുന്ന പദ്ധതി. **2. വിഭവ ശ്രോതസ്സ് :** വിഭവ സമാഹരണം ശാസ്ത്രീയമായി ജനങ്ങളെ പഠിപ്പിക്കുന്ന പദ്ധതി **3. ശക്തി ശ്രോതസ്സ് :** ശാരീരിക മാനസിക വൈകല്യമുള്ളവരെ സാമൂഹ്യാധിഷ്ഠിതമായി പുനരധിവസിപ്പിക്കുന്ന പദ്ധതി **4. ആരോഗ്യ ശ്രോതസ്സ് :** ആരോഗ്യ അവബോധം, മുൻകരുതൽ, ആരോഗ്യ ഇൻഷുറൻസ്എന്നിവ ശക്തിപ്പെടുത്തുന്നതിനുള്ള പദ്ധതി **5. പോഷക ശ്രോതസ്സ്:** പോഷകാഹാരകുറവിനെതിരെ പ്രവർത്തിക്കുന്ന പദ്ധതി **6. വനിതാശ്രോതസ്സ് :** വനിതകളുടെ സമഗ്രവികസനത്തിനുള്ള പദ്ധതി **7. സുരക്ഷാ ശ്രോതസ്സ് :** സ്ത്രീകളെയും കുട്ടികളെയും ചൂഷണത്തിൽ നിന്നും സ്വതന്ത്രമാക്കുന്നതിനുള്ള പദ്ധതി **8. ഭവന ശ്രോതസ്സ് :** ചെലവ് കുറഞ്ഞതും പരിസ്ഥിതിക്കിണങ്ങിയതുമായ ഭവന നിർമ്മാണപദ്ധതി **9. കുടുംബ ശ്രോതസ്സ് :** ദുർബല കുടുംബങ്ങളുടെ സമഗ്ര വികസനത്തിനുള്ള പദ്ധതി. **10. ബാല ശ്രോതസ്സ്:** ദുർബലരായ കുട്ടികളുടെ സമഗ്രവികസനത്തിനുള്ള പദ്ധതി **11. സുകൃത ശ്രോതസ്സ് :** നിർദ്ധനരായ വയോജനങ്ങൾക്ക് ഉച്ചക്ഷണം നൽകുന്ന പദ്ധതി **12. അഭയ ശ്രോതസ്സ് :** വയോജനങ്ങളുടെ സമഗ്രവികസനത്തിനുള്ള പദ്ധതി **13. യുവ ശ്രോതസ്സ് :** കൗമാരപ്രായക്കാരുടെ സമഗ്രവികസനത്തിനുള്ള പദ്ധതി **14. വന ശ്രോതസ്സ് :** വനസംരക്ഷണത്തിനും ഗോത്ര ജനവിഭാഗത്തിന്റെ മുന്നേറ്റത്തിനുമുള്ള പദ്ധതി

**II) സാമ്പത്തിക ശാക്തീകരണം ലക്ഷ്യമിടുന്ന ശ്രോതസ്സ് പദ്ധതികൾ**

**15. ജീവൻ ശ്രോതസ്സ് :** സൂക്ഷ്മ ഇൻഷുറൻസ് പ്രോൽസാഹന പരിപാടി **16. ശ്രോഫെഡ് ക്രെഡിറ്റ് :** ഗ്രാമീണ ബാങ്കിംഗ് സംവിധാനം ശക്തിപ്പെടുത്തുന്നതിനുള്ള ലഘുനിക്ഷേപ വായ്പാ പരിപാടി **17. സംരംഭക ശ്രോതസ്സ് :** സൂക്ഷ്മ സംരംഭക വികസന പരിപാടി **18. ജീവന ശ്രോതസ്സ്:** ഒരു ക്ലസ്റ്റർ വികസന പരിപാടി **19. ശ്രോതസ്സ് മാർട്ട് :** ശ്രോതസ്സ് ഉൽപ്പന്ന വിപണന പരിപാടി **20. ശ്രോതസ്സ് ഡെസ്റ്റിനേഷൻ :** സാമൂഹ്യാധിഷ്ഠിത ഗ്രാമീണ ടൂറിസം

ശക്തിപ്പെടുത്തുന്നതിനുള്ള പരിപാടി **21. സ്രോതസ്സ് ടെക്സ്** : പ്രകൃതി ദത്തനാരുകൾ ഉപയോഗിച്ചുള്ള വസ്ത്രനിർമ്മാണ പദ്ധതി **22. സ്രോതസ്സ് ക്രാഫ്റ്റ്**: സമഗ്ര കരകൗശല വികസന പരിപാടി **23. സ്രോതസ്സ് ആർട്ട്സ്** : നാടൻ കലകളെ പ്രോൽസാഹിപ്പിക്കുന്നതിനുള്ള പദ്ധതി **24. വിദ്യാ സ്രോതസ്സ്** : അനൗപചാരിക മേഖലയിൽ ഗുണമേന്മയുള്ള നൈപുണ്യവികസന പരിപാടി **25. പ്രകാശ സ്രോതസ്സ്**: തൊഴിലധിഷ്ഠിത വിദ്യാഭ്യാസം നേടുന്നതിന് യുവജനങ്ങൾക്കായ് ഒരുക്കുന്ന സ്കോളർഷിപ്പ് പദ്ധതി **26. കർഷക സ്രോതസ്സ്** : കർഷകർക്കുവേണ്ടിയുള്ള ഒരു സമഗ്ര പദ്ധതി **27. പ്രകൃതി സ്രോതസ്സ്** : ഓർഗാനിക് പ്രകൃതികൃഷി രീതികളുടെ പ്രചാരണത്തിനുള്ള പദ്ധതി **28. ഭക്ഷ്യ സ്രോതസ്സ്** : ഭക്ഷ്യസുരക്ഷ ഉറപ്പാക്കുന്ന പരിപാടി **29. ഹോർട്ടി സ്രോതസ്സ്** : പച്ചക്കറി ഉൽപ്പാദനം ലക്ഷ്യമിടുന്ന പദ്ധതി **30. ഔഷധ സസ്യ സ്രോതസ്സ്** : ഔഷധ സസ്യ വികസന പരിപാടി **31. പുഷ്പ സ്രോതസ്സ്** : സമഗ്ര പുഷ്പകൃഷി വികസന പരിപാടി **32. മധു സ്രോതസ്സ്** : തേൻ ഉൽപ്പാദന വികസന പരിപാടി **33. ജീവ സ്രോതസ്സ്** : മൃഗസംരക്ഷണ വികസന പരിപാടി **34. പൗൾട്രി സ്രോതസ്സ്** : മുട്ടക്കോഴി ഉൽപ്പാദന വികസന പരിപാടി **35. ക്ഷീര സ്രോതസ്സ്** : ക്ഷീര കർഷകരുടെ സമഗ്രവികസന പരിപാടി **36. മത്സ്യ സ്രോതസ്സ്** : ഉൾനാടൻ മത്സ്യ സമ്പത്ത് വർദ്ധിപ്പിക്കുന്നതിനുള്ള പദ്ധതി **37. സ്രോതസ്സ് ടെക്** : ഗ്രാമീണ ജനതയുടെ ശാസ്ത്ര സാങ്കേതിക ശേഷി വർദ്ധിപ്പിക്കുന്നതിനുള്ള പദ്ധതി **38. ഊർജ്ജ സ്രോതസ്സ്** : പാരമ്പര്യേതര ഊർജ്ജ സങ്കേതങ്ങൾ പ്രോൽസാഹിപ്പിക്കുന്നതിനുള്ള പദ്ധതി **39. അക്ഷയ സ്രോതസ്സ്** : കമ്പ്യൂട്ടർ സാക്ഷരത വർദ്ധിപ്പിക്കുന്നതിനുള്ള പദ്ധതി

### III) രാഷ്ട്രീയ ശാക്തീകരണം ലക്ഷ്യമിടുന്ന സ്രോതസ്സ് പദ്ധതികൾ

**40. ജന സ്രോതസ്സ്** : ഗ്രാമസഭാ പങ്കാളിത്തവും പൗരാവബോധവും സംവരണവും ശക്തിപ്പെടുത്തുന്നതിനുള്ള പദ്ധതി **41. വികസന സ്രോതസ്സ്** : പ്രാദേശിക നേതൃത്വ വികസനം **42. നിയമ സ്രോതസ്സ്**: നിയമാവകാശ ബോധവത്കരണം

### IV) പരിസ്ഥിതി സംരക്ഷണം ലക്ഷ്യമിടുന്ന സ്രോതസ്സ് പദ്ധതികൾ

**43. ഹരിത സ്രോതസ്സ്**: സൂക്ഷ്മ നീർത്തടാധിഷ്ഠിത പദ്ധതികൾ നടപ്പിലാക്കുവാൻ ഗ്രാമീണ ജനതയെ ശക്തിപ്പെടുത്തുന്നതിനുള്ള പദ്ധതി **44. സസ്യ സ്രോതസ്സ്** : ഒരു സസ്യജീവജൈവ വൈവിധ്യ സംരക്ഷണത്തിനുള്ള പദ്ധതി **45. ജാഗ്രതാ സ്രോതസ്സ്** : സാമൂഹ്യാധിഷ്ഠിത ദുരന്തജാഗ്രത സന്നദ്ധസേവന പ്രോൽസാഹന പരിപാടി **46. ജല സ്രോതസ്സ്** : കുടിവെള്ള സംരക്ഷണവും ജലവിഭവ മാനേജ്മെന്റും ഉറപ്പാക്കുന്നതിനുള്ള പരിപാടി **47. ശുചിത്വ സ്രോതസ്സ്** : ശുചിത്വാവബോധവും ഖരമാലിന്യസംസ്കരണവും ഉറപ്പാക്കുന്നതിനുള്ള പദ്ധതി **48. ബാംബു സ്രോതസ്സ്** : കാലാവസ്ഥവ്യതിയാന ലഘൂകരണവും പ്രകൃതിസംരക്ഷണവും ഉറപ്പാക്കുന്നതിനുള്ള പദ്ധതി

### V) ഗവേഷണവും പഠനവും ലക്ഷ്യമിടുന്ന സ്രോതസ്സ് പദ്ധതികൾ

**49. മാധ്യമ സ്രോതസ്സ്**: ഗ്രാമീണ എഴുത്തുകാരെയും തനത് പ്രസിദ്ധീകരണങ്ങളെയും പ്രോൽസാഹിപ്പിക്കുന്നതിനുള്ള പദ്ധതി **50. വിജ്ഞാന സ്രോതസ്സ്** : ഒരു വിജ്ഞാന വിനിമയ വികസന പരിപാടി

### എന്താണ് ഗ്രാമസ്രോതസ്സ് ?

മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി സുവർണ്ണ ജൂബിലി വർഷത്തിൽ തുടക്കം കുറിച്ച മേൽപറഞ്ഞ 50 സ്രോതസ്സ് പദ്ധതികളും പൂർവാധികം ശക്തിയോടെ വരുന്ന 5 വർഷവും തുടരുന്നതിനുള്ള ഒരു സ്രോതസ്സ് വികസന ദൗത്യം രൂപീകരിക്കുകയാണ്. ഈ വികസന ദൗത്യം വഴി പാർശ്വവത്കരിക്കപ്പെട്ട ജനങ്ങളുടെ സമഗ്ര വികസനത്തിനുള്ള ഇടപ്പെടലുകൾ സംഘടനയുടെ പ്രവർത്തന പരിധിയിൽ വരുന്ന എല്ലാ ഗ്രാമങ്ങളിലും നടപ്പിലാക്കുന്നതിനും സാധ്യമെങ്കിൽ കേരളത്തിന് പുറത്തും ഈ വികസന ദൗത്യം വ്യാപിക്കുന്നതിനുമുള്ള ക്രമീകരണങ്ങൾ നടപ്പിലാക്കി വരികയാണ്.

ഗ്രാമസ്രോതസ്സിലൂടെ താഴെപറയുന്ന ഉദ്ദേശങ്ങൾ ലക്ഷ്യം വെയ്ക്കുന്നു.

- ഗ്രാമീണ സാഹചര്യത്തിലുള്ള സമഗ്ര വികസന പരിപാടികൾ ഏറ്റെടുക്കുന്നതിന് സംഘടനകളെയും ജനങ്ങളെയും ശക്തിപ്പെടുത്തുക.
- വികസന പദ്ധതി ആസൂത്രണത്തിലും നിർവ്വഹണത്തിലും ലിംഗസമത്വം പരിപോഷിപ്പിക്കുക.
- അൻപത് സ്രോതസ്സ് പദ്ധതികളും ഓരോ ഗ്രാമത്തിലും സംയോജിപ്പിക്കുന്നതിനുള്ള നടപടികൾ സ്വീകരിക്കുക.



- വികസന പ്രവർത്തകർ, സംഘടനകൾ എന്നിവരുമായി കൈകോർത്ത് സുസ്ഥിര വികസനം ഉറപ്പാക്കുക.
- സമയ ബന്ധിതമായി വികസന പരിപാടികൾ നടപ്പിലാക്കുകയും വിലയിരുത്തുകയും ചെയ്യുക.
- വികസന പ്രക്രിയയുമായി ബന്ധപ്പെട്ട പഠനങ്ങളും ഗവേഷണങ്ങളും ഏറ്റെടുക്കുകയും പ്രോൽസാഹിപ്പിക്കുകയും ചെയ്യുക.

**ഗ്രാമസ്രോതസ്സ് എങ്ങനെ പ്രവർത്തിക്കുന്നു?**

ഗ്രാമസ്രോതസ്സ് പദ്ധതി അടിസ്ഥാനപരമായി തെരഞ്ഞെടുക്കപ്പെടുന്ന പഞ്ചായത്തിലെ ഒരു വാർഡ് കേന്ദ്രമായിട്ടായിരിക്കും പ്രവർത്തിക്കുന്നത്. നമ്മുടെ രാഷ്ട്ര പിതാവായ മഹാത്മാ ഗാന്ധിജിയുടെ ഗ്രാമ സ്വരാജ് എന്ന സങ്കൽപ്പവും ഇന്ത്യയുടെ ആത്മാവ് ഗ്രാമങ്ങളിലാണ് കുടികൊള്ളുന്നതെന്ന സത്യവും ഒരിക്കൽ കൂട്ടി ഊട്ടിയുറപ്പിക്കുന്നതിന് ഗ്രാമ സ്രോതസ്സ് പദ്ധതിയിലൂടെ മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റിക്ക് സാധിച്ചു. സ്രോതസ്സ് വികസന ദൗത്യം ലക്ഷ്യമിടുന്ന പദ്ധതികൾ എല്ലാം തന്നെ ബഹുജന പങ്കാളിത്തത്തോടെ ഒരു ഗ്രാമത്തിൽ സംയോജിപ്പിക്കുന്നതിന് ഗ്രാമസ്രോതസ്സ് പദ്ധതി സഹായകരമാകും. അതിനാൽ തന്നെ ഗ്രാമീണ ജനതയുടെ ശാക്തീകരണം ഉറപ്പാക്കുന്ന സാമൂഹ്യനീതിയിലധിഷ്ഠിതമായ സമഗ്രവികസന പരിപാടികളുടെ കേന്ദ്രബിന്ദുവായിരിക്കും ഗ്രാമസ്രോതസ്സ്.

വികസന പ്രവർത്തനങ്ങൾ വ്യക്തികളെയും കുടുംബങ്ങളെയും സമൂഹത്തെയും നിരന്തരം ശക്തീകരിക്കുന്നതിനുള്ള അറിവും നൈപുണ്യവും പ്രദാനം ചെയ്ത് കൊണ്ടിരിക്കണം. അതിനാൽ തന്നെ വികസന പരിപാടികൾ ഏതും, അത് സാമൂഹ്യമോ സാമ്പത്തികമോ പാരിസ്ഥിതികമോ ഏതുമാകട്ടെ, ജനങ്ങളോടൊപ്പം നിൽക്കുകയും അവരെ ശക്തീകരിക്കുകയും ചെയ്യുക എന്ന ഒരു ദൗത്യം നമ്മുടെ മുന്നിലുണ്ട്. ഗ്രാമസ്രോതസ്സിലൂടെ മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി ഈ ഉത്തരവാദിത്വം തിരിച്ചറിയുകയാണ്. അവകാശാധിഷ്ഠിതമായ പ്രവർത്തനങ്ങളിലൂടെ ഗ്രാമീണ ജനതയുടെ സമഗ്രവികസനമാണ് ഗ്രാമസ്രോതസ്സ് ലക്ഷ്യം വയ്ക്കുന്നത്. ഈ ലക്ഷ്യം താഴെ പറയുന്ന തത്വങ്ങളിൽ അധിഷ്ഠിതമാണ്.

1. പങ്കാളിത്ത്വവും കൂട്ടായ്മയും - സർക്കാർ സർക്കാരിതര ഏജൻസികൾ എന്നിവരുമായി സുസ്ഥിര പങ്കാളിത്തവും കൂട്ടായ്മയും ഉറപ്പാക്കുന്നു.
2. സമഗ്രവികസന സമീപനം - പാർശ്വവത്കരിക്കപ്പെട്ട ജനവിഭാഗങ്ങളുടെ അവകാശാധിഷ്ഠിതമായ സമീപനത്തിലൂടെ സമഗ്രവികസനം സാധ്യമാക്കുന്നതിനുള്ള ഊർജ്ജസ്വലത കൈവരിക്കുന്നു.
3. ജനപങ്കാളിത്തം - വികസന പ്രവർത്തനങ്ങളിൽ സജീവമായ ജനപങ്കാളിത്തം സാധ്യമാക്കുന്നതിനുള്ള സന്നദ്ധജനമുന്നേറ്റം സൃഷ്ടിക്കുകയും സാമൂഹ്യ സൗഹാർദ്ദവും സഹിഷ്ണുതയും ഉറപ്പാക്കുകയും ചെയ്യുന്നു.
4. സുസ്ഥിരത - ഏതൊരു പദ്ധതിയും സുസ്ഥിരമായി തുടരുന്നതിനുള്ള കർമ്മചാരുതയും മാനേജ്മെന്റ് വൈദഗ്ധ്യവും ജനങ്ങളിൽ സൃഷ്ടിക്കുക വികസന പ്രവർത്തനത്തിന്റെ അവശ്യഘടകമായി തീരുന്നു.

മേൽപ്പറഞ്ഞ തത്വങ്ങൾ അനുസരിച്ച് ഗ്രാമസ്രോതസ്സ് ഓരോ പ്രദേശത്തിന്റെയും വളരെ വേഗത്തിലുള്ള ഒരു വികസന ഉപാധിയായി തീരുന്നു.

പങ്കാളിത്ത അധിഷ്ഠിതമായ ഗ്രാമപഠനങ്ങൾ, പ്രശ്നാപഗ്രഥനങ്ങൾ, ആവശ്യങ്ങൾ മുൻഗണനാക്രമത്തിൽ രൂപപ്പെടുത്തൽ, വിഭവ സമാഹരണത്തിനുള്ള വ്യക്തികളെയും സ്ഥാപനങ്ങളെയും കണ്ടെത്തൽ, നിരന്തരമായ സന്നദ്ധ റിസോഴ്സ് ഗ്രൂപ്പുകൾ രൂപീകരിക്കൽ, ആധുനിക ശാസ്ത്ര സാങ്കേതിക മാർഗ്ഗങ്ങൾ പദ്ധതി ആസൂത്രണത്തിലും നിർവ്വഹണത്തിലും ഉപയോഗപ്പെടുത്തൽ, സുതാര്യത ഉറപ്പാക്കൽ, അഴിമതി രഹിതമായ പ്രവർത്തനങ്ങൾ രൂപീകരിക്കൽ തുടങ്ങി നിരവധി പ്രവർത്തന രീതികൾ ഗ്രാമ സ്രോതസ്സ് പദ്ധതിയിൽ വരുന്നു. വർദ്ധിച്ച ജനപങ്കാളിത്തവും സന്നദ്ധ പ്രവർത്തനവും സമഗ്രമായി യോജിപ്പിച്ച് പ്രാദേശികമായ മറ്റ് സർക്കാർ സർക്കാരിതര പ്രവർത്തകരുമായി സംയോജിപ്പിച്ചുള്ള മുന്നേറ്റം ഗ്രാമങ്ങളെ വളരെ വേഗത്തിൽ സ്വയംപര്യാപ്തമാക്കുന്നു. ●

# മാറ്റത്തിന്റെ ശംഖൊലി മുഴക്കുന്ന എം.എസ്.എസ്.എസ്.



**സജി കെ. ബേബി**
സ്റ്റാഫ്, എം.എസ്.എസ്.എസ്.

മുപ്പത് വർഷങ്ങൾക്ക് മുമ്പ് - അതായത് 1981 സെപ്തംബർ മാസം ആദ്യവാരം ഈ സൊസൈറ്റിയുടെ ഒരു വിനീത പ്രവർത്തകനായി ഞാൻ നിയമിതനായി.

സ്കൂൾ വിദ്യാഭ്യാസം കഴിഞ്ഞ് ഒരു ജോലിക്കായി ശ്രമിക്കേണ്ട അത്യാവശ്യ ഘട്ടം ആയിരുന്നു എന്റെ ഭവനത്തിൽ അന്നുണ്ടായിരുന്നത്. നേരത്തെ എന്റെ ഇടവക വികാരിയായിരുന്ന ബഹുമാനപ്പെട്ട ഫാ. ഫിലിപ്പ് തോമസ് ആയിരുന്നു അന്ന് മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റിയുടെ ഡയറക്ടർ. എന്റെ സാഹചര്യം അറിയാവുന്ന ബഹു. അച്ചൻ എം.എസ്.എസ്.എസിൽ ഉള്ള ഒരു ഒഴിവിലേക്ക് എന്നെ ക്ഷണിച്ചു. എന്റെ അന്നത്തെ സാഹചര്യത്തിൽ ആ ക്ഷണം എനിക്ക് വലിയൊരു ആശ്വാസമായിരുന്നു. ഞാൻ വളരെ സന്തോഷത്തോടെ അത് സ്വീകരിച്ചു.

അഭിവന്ദ്യ ബനഡിക്ട് മാർ ഗ്രിഗോറിയോസ് പിതാവിനെ കാണുകയും പിതാവ് പ്രാർത്ഥിച്ച് ആശീർവദിച്ച് എന്നെ എന്റെ ഇരിപ്പിടത്തിൽ കൊണ്ടിരുത്തുകയും ചെയ്തു.

അന്ന് എം.എസ്.എസ്.എസിന്റെ ഓഫീസ് പഴയ അരമനയുടെ ഭക്ഷണശാലയോട് ചേർന്നുള്ള ഒരു ചെറിയ മുറി മാത്രമായിരുന്നു. ദിവംഗതനായ പീറ്റർ സാറും ഞാനും മറ്റ് രണ്ട് അംഗങ്ങളും മാത്രമായിരുന്നു എം.എസ്.എസ്.എസിലെ ജോലിക്കാർ.

ഫീൽഡ് വർക്ക് ചെയ്യുവാനായി ബഥനിയിൽ നിന്നും ഡി.എം. കോൺവന്റിൽ നിന്നും ആറ് സിസ്റ്റേഴ്സ് ഉണ്ടായിരുന്നു. കന്യാകുമാരി, തിരുവനന്തപുരം, പത്തനംതിട്ട, കൊല്ലം, ആലപ്പുഴ എന്നീ ജില്ലകളിലായി വ്യാപിച്ച് കിടക്കുകയായിരുന്നു അന്ന് എം.എസ്.എസ്.എസിന്റെ പ്രവർത്തന മേഖലകൾ.

എന്റെ 30 വർഷത്തെ എം.എസ്.എസ്.എസിലെ ജീവിതത്തിനിടയിൽ അഭിവന്ദ്യരായ ബനഡിക്ട് മാർ ഗ്രിഗോറിയോസ്, ലോറൻസ് മാർ എഫ്രേം, സിറിൽ മാർ ബസേലിയോസ് എന്നീ ദിവംഗതരായ മെത്രാപ്പോലീത്തമാരുടെ അനുഗ്രഹാശിസ്സുകളോടെ പ്രവർത്തിക്കുവാൻ കഴിഞ്ഞു എന്നത് വളരെ സന്തോഷമുള്ള കാര്യമാണ്. ഇന്നും ഈ പിതാക്കന്മാർ സ്വർഗ്ഗത്തിലായിരുന്നുകൊണ്ട് എം.എസ്.എസ്.എസിന്റെ പ്രവർത്തനങ്ങളെയും പ്രവർത്തകരെയും അനുഗ്രഹിക്കുന്നു എന്നുള്ളതിൽ ഒരു സംശയവുമില്ല. അതുപോലെ അഭിവന്ദ്യ ജോഷ്വാ മാർ ഇഗ്നാത്തിയോസ് പിതാവ് അതിരൂപതയുടെ സഹായ മെത്രാൻ ആയിരുന്നപ്പോൾ എല്ലാ കാര്യങ്ങളിലും ശക്തമായ നേതൃത്വം നൽകിയിരുന്നു. ഇപ്പോൾ മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവായുടെയും തോമസ് മാർ അന്തോണിയോസ്, സാമുവൽ മാർ ഐറേനിയോസ് എന്നീ പിതാക്കന്മാരുടെയും സ്നേഹാദരങ്ങൾ ഈയുള്ളവന്റെ പ്രവർത്തനങ്ങൾക്ക് പ്രചോദനം നൽകുന്നു.

എം.എസ്.എസ്.എസിൽ ഡയറക്ടർ ആയി സേവനം അനുഷ്ഠിച്ച ബഹുമാനപ്പെട്ട ഫാ. ഫിലിപ്പ് തോമസ്, ഫാ. ജോർജ്ജ് ജേക്കബ്, ഫാ. ജോൺ കമ്പാറ, ഫാ. തോമസ് വട്ടപ്പറമ്പിൽ, ഫാ. ജോൺ പുത്തൻവിളയിൽ, ഫാ.ജോസ് കിഴക്കേടത്ത്, ഫാ. വിൽസൺ തട്ടാരുത്തുണ്ടിൽ എന്നീ അച്ചൻമാരോടൊപ്പവും കഴിഞ്ഞ രണ്ട് വർഷകാലമായി ബഹു. ജോൺ വിളയിലച്ചനൊടൊപ്പവും ഒന്നിച്ച് പ്രവർത്തിക്കുവാൻ അവസരം തന്ന സർവ്വേശ്വരന് ഒരായിരം നന്ദി അർപ്പിക്കുന്നു.

സ്രോതസ്സിന്റെ നിലവിലെ ആസ്ഥാന മന്ദിരത്തിലേക്ക് എത്തുന്നതിനു മുമ്പ് പല സ്ഥലങ്ങളിലേക്ക്, സ്ഥല പരിമിതിമൂലവും, മറ്റ് പല കാരണങ്ങളാലും



മാറേണ്ട സാഹചര്യം ഉണ്ടായി. പഴയ അരമനയുടെ ചെറിയ മുറിയിൽ നിന്നും അരമനയുടെ മുന്നിൽ പണിതീർത്ത സോഫിയാ സെന്ററിന്റെ തെക്ക് ഭാഗത്തുള്ള ഒരു മുറിയിലേക്കും അവിടെ നിന്നും ചാവറ ഭവനിലേക്കും (ഇപ്പോൾ സ്നേഹ സദൻ സ്ഥിതി ചെയ്യുന്നിടം) തുടർന്ന് മാർ ഈവാനിയോസ് പിതാവ് തന്നെ പണിതീർത്ത് താമസിച്ചിരുന്ന സെന്റ് അലോഷ്യസ് സെമിനാരിയുടെ ഒരു ഭാഗത്തും എം.എസ്.എസ്.എസിന്റെ ആസ്ഥാനം പ്രവർത്തിച്ചു.

ബഹുമാനപ്പെട്ട ജോസച്ചൻ ഡയറക്ടർ ആയിരുന്ന കാലയളവിൽ എം.എസ്.എസ്.എസിന്റെ പ്രൗഢഗംഭീരമായ പ്രവർത്തനങ്ങളെ ഉൾക്കൊള്ളാൻ അതിനൊത്ത ഒരു ഇരിപ്പടം തന്നെ വേണമെന്ന് ചിന്തിക്കുകയും ആയതിന്റെ ഫലമായി സെന്റ് മേരീസ് കത്തീഡ്രലിന് സമീപത്തായി ഒരു മനോഹരമായ സൗധം പടുത്തുയർത്തുകയും ചെയ്തു. മുപ്പത് വർഷത്തെ കൂടുമാറ്റത്തിനിടയിൽ ആവശ്യമായ എല്ലാവിധ സൗകര്യങ്ങളോടും കൂടിയ ഒരു നീരുറവയായി മലങ്കര സഭയുടെ സ്രോതസ്സായി ഈ കെട്ടിടം ഇന്ന് നിലക്കൊള്ളുന്നു.

എന്റെ മുപ്പത് വർഷത്തെ എം.എസ്.എസ്.എസിലെ ജീവിതത്തിൽ 1981 മുതൽ 1991 വരെയുള്ള കാലഘട്ടം തികച്ചും സേവന പ്രവർത്തനങ്ങളിൽ അധിഷ്ഠിതമായുന്നു. Catholic Relief Service, Health for One Million, Save A Family plan (Canada & Germany), Archbishop's Charity പിന്നെ ഏതാനും ചില ചെറിയ പദ്ധതികൾ എന്നിവയായിരുന്നു ആ കാലഘട്ടത്തിലെ പ്രധാന പ്രവർത്തനങ്ങൾ. ആഗോള കത്തോലിക്കാ സഭയിൽ തന്നെ ഏറെ പ്രശംസ പിടിച്ചു പറ്റിയ ഒരു പദ്ധതിയായിരുന്നു ലോറൻസച്ചന്റെ (പിന്നീട് ലോറൻസ് മാർ എഫ്രേം തിരുമേനി) നേതൃത്വത്തിൽ നടത്തപ്പെട്ട Health for One Million പ്രോഗ്രാം. ഇത് കേന്ദ്രസംസ്ഥാന തലങ്ങളിൽ ഏറെ പ്രശംസ പിടിച്ചു പറ്റി.

1991 – 2001 കാലഘട്ടത്തിൽ സേവന പ്രവർത്തനങ്ങളൊടൊപ്പം കാർഷിക മേഖലയിൽ കൂടുതൽ ശ്രദ്ധചെലുത്തി. പുതിയ കൃഷി രീതികൾ അവലംബിക്കുകയും കാർഷികവൃത്തിയുടെ പ്രാധാന്യം ജനങ്ങളിൽ എത്തികുന്നതിന് വേണ്ട നടപടികൾ സ്വീകരിക്കുകയും ചെയ്തു. കൂടാതെ മൃഗസംരക്ഷണവുമായി ബന്ധപ്പെട്ട് ആട്, പശു, കോഴി വളർത്തലിന് കൂടുതൽ പ്രാധാന്യം നൽകി. തൊണ്ണൂറുകളുടെ അവസാനത്തിൽ ജനങ്ങളുടെ സമ്പാദ്യശീലം വളർത്തുക എന്ന ലക്ഷ്യത്തോടെ ക്രെഡിറ്റ് യൂണിയൻ പ്രസ്ഥാനത്തിന് രൂപം കൊടുത്തു. സർക്കാരുമായി സഹകരിച്ചുകൊണ്ട് കൂടുതൽ പദ്ധതികൾ ഏറ്റെടുക്കുകയും അതിലൂടെ ആളുകൾക്ക് കൂടുതൽ നന്മ പ്രധാനം ചെയ്യുകയും ചെയ്തു.

2001 – 2011 കാലഘട്ടത്തിൽ ഉയരങ്ങളിൽ നിന്നും ഉയരങ്ങളിലേക്കുള്ള ഒരു വലിയ കുതിപ്പ് തന്നെയാണ് എം.എസ്.എസ്.എസിന് അവകാശപ്പെടുവാനുള്ളത്. ആയതിനായി അക്ഷീണം പ്രയത്നിച്ച ബഹുമാനപ്പെട്ട വൈദികരുടെ പേരുകൾ പറയുകയും അവരുടെ പ്രവർത്തനങ്ങളെ ഒന്ന് ശ്ലാഹിക്കുകയും ചെയ്യാതിരിക്കുവാൻ എനിക്കാകില്ല

**റവ. ഫാ. ജോസ് കിഴക്കേടത്ത്**

മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റിക്ക് ഇന്ന് കാണുന്ന മുഖം നൽകിയതിൽ പ്രധാന പങ്കുവഹിച്ചത് ബഹുമാനപ്പെട്ട ജോസ് കിഴക്കേടത്തച്ചനാണ്. സ്വയം സഹായ സംഘങ്ങൾ എന്ന ആശയത്തിന് രൂപം നൽകുകയും ഗ്രാമ ഗ്രാമാന്തരങ്ങളിൽ അസംഘടിതരായ ജനസമൂഹത്തെ പ്രത്യകിച്ചും സ്ത്രീകളെ സംഘടിപ്പിക്കുകയും അവരെ സമൂഹത്തിന്റെ മുഖ്യധാരയിലേക്ക് കൊണ്ടുവരികയും ചെയ്തു. വിശക്കുന്നവനു മുന്നിൽ ആഹാരവും, ദാഹിക്കുന്നവനുമുന്നിൽ പാനീയവും രോഗിയുടെ മുന്നിൽ ശുശ്രൂഷയുമായി മാറുവാനുള്ള ക്രിസ്തു നാഥന്റെ ആഹ്വാനം മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റിയിലൂടെ നടപ്പിലാക്കാൻ കഴിയുമെന്ന് കേരള സമൂഹത്തിനുമുന്നിൽ കാട്ടികൊടുക്കാൻ ബഹുമാനപ്പെട്ട കിഴക്കേടത്തച്ചന് കഴിഞ്ഞു. ഇന്നു കാണുന്ന സംഘം, യൂണിറ്റ് (യൂണിറ്റിനു സമാന്തരമായ ഫെഡറേഷൻ), മേഖല എന്നിങ്ങനെ അതിശക്തമായ ഒരു വികേന്ദ്രീകൃത ഭരണസംവിധാനത്തിന് രൂപം നൽകിയത് അച്ചന്റെ കാലഘട്ടത്തിലാണ്.

**റവ. ഫാ. വിൽസൺ തട്ടാരുത്തുണ്ടിൽ**

വിദേശ ഫണ്ടുകൾ കുറഞ്ഞുകൊണ്ടിരുന്ന ഒരു സമയത്ത് എം.എസ്.എസ്.എസിന്റെ സാരഥ്യം ഏറ്റെടുത്ത ബഹു. വിൽസൺ തട്ടാരുത്തുണ്ടിൽ അച്ചൻ കൂടുതൽ സർക്കാർ പദ്ധതികൾ ഏറ്റെടുക്കുകയും എം. എസ്.എസ്.എസിന് പുതിയൊരു ദിശാബോധം നൽകുകയും ചെയ്തു. എം.എസ്.എസ്.എസ്. ഒരു ട്രെയിനിംങ് സെന്ററായി വളർത്തിയെടുക്കുന്നതിൽ അച്ചൻ വഹിച്ച പങ്ക് നിസ്തുലമാണ്.

റവ. ഫാ. ജോൺ വിളയിൽ

സുവർണ്ണ ജൂബിലി ആഘോഷിക്കുന്ന എം.എസ്.എസ്.എസിന്റെ അമരക്കാരനാകാൻ ദൈവം തിരഞ്ഞെടുത്തത് ബഹു. ജോൺ വിളയിൽ അച്ചനെയാണ്. വളരെ നിർണ്ണായകമായ ഒരു കാലഘട്ടത്തിലൂടെ കടന്നു പൊയ്ക്കൊണ്ടിരിക്കുന്ന എം.എസ്.എസ്.എസിനെ ബഹു. അച്ചൻ വളരെ ധീരമായി മുന്നോട്ടു നയിക്കുന്നു.

എന്റെ 30 വർഷത്തെ ജീവിതത്തിനിടയിൽ കണ്ടുമിട്ടിയ അനേകായിരം വ്യക്തികൾ ഉണ്ട്. എനിക്ക് താങ്ങും തണലും ആയി നിന്നവർ, എന്നെ ഞാനാക്കി മാറ്റിയവർ, എനിക്ക് ആശയും ആവേശവും പകർന്നു നൽകിയവർ അങ്ങനെ പലരും. അവരോടുള്ള നന്ദിയും കടപ്പാടും ഇവിടെ രേഖപ്പെടുത്തുന്നു.

ഞാൻ പ്രവർത്തനം ആരംഭിക്കുമ്പോൾ 4 പേർ മാത്രമുണ്ടായിരുന്ന ഈ പ്രസ്ഥാനം ഇന്ന് 30 ഓഫീസ് സ്റ്റാഫുകളും 100-ൽപരം ഫീൽഡ് സ്റ്റാഫുകളും മറ്റ് സംവിധാനങ്ങളുമായി സുവർണ്ണ ശോഭയിൽ തിളങ്ങി നിൽക്കുകയാണ്. കാലഘട്ടത്തിന്റെ ചുവരെഴുത്തുകൾ വായിച്ചറിഞ്ഞ് മാറിക്കൊണ്ടിരിക്കുന്ന സാമൂഹിക ചുറ്റുപാടിൽ മാറ്റത്തിന്റെ ശംഖൊലി മുഴക്കാൻ ഈ പ്രസ്ഥാനത്തിന് വരും നാളുകളിലും കഴിയട്ടെ എന്ന പ്രാർത്ഥനയോടെ, ഈ എളിയ സംരംഭത്തിൽ എന്നെ ഭാഗഭാക്കാക്കിയ ഇതിന്റെ എല്ലാ നല്ല വ്യക്തിത്വങ്ങളോടും എനിക്കുള്ള നന്ദിയും കടപ്പാടും അറിയിച്ച് കൊണ്ടും ഈ അനുഭവകുറിപ്പ് ഇവിടെ നിർത്തട്ടെ.





കേരളാ സർവ്വകലാശാലയിൽ എം.എ.ഇംഗ്ലീഷ്
വിഭാഗത്തിൽ ഒന്നാം റാങ്ക് കരസ്ഥമാക്കിയ
**റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ**
(ജോമോൻ പി.ജെ.) ക്രൈസ്തവകാഹളം
മാസികയുടെ ചീഫ് എഡിറ്ററും,
ധ്യാനപ്രസംഗകനും പാവങ്ങളുടെ
കൂട്ടുകാരനും എഴുത്തുകാരനുമാണ്.
മലങ്കര സുറിയാനി കത്തോലിക്കാ
സഭയുടെ അഭിമാനവുമായ
ബഹു. അച്ചന് ഒരായിരം അഭിനന്ദനങ്ങൾ

# എം.എസ്.എസ്.എസിന്റെ കരകൗശല മേഖല



ക്രിസ്റ്റൽ സ്റ്റീഫൻ
ആനിമേറ്റർ, കാട്ടാക്കട മേഖല

കേരളത്തിന്റെ തലസ്ഥാന നഗരിയിൽ ശിരസുയർത്തി മലയോര ഗ്രാമങ്ങളിൽ കണ്ണുംനട്ട് ആൽവൃക്ഷം പോലെ പടർന്ന് പന്തലിച്ച് ആനേകം നിരാശ്രയർക്ക് ആശ്വാസ ഹസ്തമായി തീർന്ന എം.എസ്.എസ്.എസ്. ആ മഹാപ്രസ്ഥാനത്തിന്റെ നീരുറവയിൽ നിന്ന് തെളിനീർ കുടിച്ച് ജീവിതത്തിന്റെ പടവുകയറുന്ന കൊച്ചു കൊച്ചു ഗ്രാമങ്ങൾ.

പ്രാചീന സംസ്കാരത്തിന്റെ നിറപ്പകിട്ടിൽ കുലത്തൊഴിൽ ജീവിത മാർഗമായി സ്വീകരിച്ച് അതിൽ നിന്നും കിട്ടുന്ന വരുമാനത്തിൽ പട്ടിണിമാറ്റുന്ന പാവങ്ങൾ. ജീവിതമെന്തെന്ന് തിരിച്ചറിയും മുമ്പ് തൊഴിൽ ചെയ്യാൻ നിർബന്ധിതരാക്കപ്പെട്ട പിഞ്ചുബാല്യങ്ങൾ. അച്ഛനമ്മമാരുടെ തൊഴിലുകൾ അനുകരിച്ച കുട്ടികൾ.

ആധുനിക കാലഘട്ടത്തിന്റെ ആഗമനത്തോടെ അന്ന്യം നിന്ന് പോകാറായ മട്ടിൽ കുലത്തൊഴിൽ മാറികഴിഞ്ഞപ്പോൾ, കരകൗശല മേഖലയിൽ ഒരു പുതിയ ശിൽപിയായി എം.എസ്.എസ്.എസ്. കടന്നു വന്നു. നൂതനമായ തന്ത്രങ്ങൾ മെനഞ്ഞെടുത്തു.

കരകൗശല മേഖലയിൽ പ്രവർത്തിക്കുന്ന ഓരോ തൊഴിലാളികളും നേരിടുന്ന നിരവധിയായ പ്രശ്നങ്ങൾ എം.എസ്.എസ്.എസ്. പ്രവർത്തകർ മനസ്സിലാക്കി. ഇത്തരക്കാരെ കൂട്ടിയോജിപ്പിക്കുവാനോ, ആവശ്യമായ നിർദ്ദേശങ്ങളോ നൂതനമായ പരിശീലനങ്ങളോ സർക്കാർ, സർക്കാർ ഇതര ഏജൻസികൾ വഴി ലഭിക്കാതിരുന്ന സമയം. മാർക്കറ്റിംഗ് സംവിധാനങ്ങൾ ഇല്ലാത്തതുകാരണം ഇടനിലക്കാരിൽ കൂടി അവർ ഉണ്ടാക്കുന്ന ഉൽപ്പന്നങ്ങൾ കുറഞ്ഞ വിലക്ക് വിറ്റിരുന്നു. ആവശ്യാനുസരണം അസംസ്കൃത വസ്തുക്കൾ ലഭിച്ചിരുന്നില്ല. കൂടാതെ ഈ തൊഴിലാളികളുടെ മക്കൾക്കോ, കുടുംബത്തിനോ ഒരുവിധ അനുകൂല്യങ്ങളും കിട്ടിയിരുന്നില്ല.

കരകൗശല മേഖലയിൽ പുരുഷന്മാരായിരുന്നു കൂടുതൽ പണിയെടുത്തിരുന്നത്.

എന്നാൽ എം.എസ്.എസ്.എസ്. അതിനൊരു മാറ്റം സൃഷ്ടിച്ചുകൊണ്ട് പ്രവർത്തനമാരംഭിച്ചു. Bamboo, Reed, Screwpine.Palmleaf, Embroidary, Pottery, Ornaments making, Cotton flower making തുടങ്ങി പല മേഖലകളിൽ കരകൗശല തൊഴിലാളികളെ കണ്ടെത്തി. എം.എസ്.എസ്.എസ് പ്രവർത്തകരുടെ ത്യാഗോജ്ജ്വലമായ സേവനം ഇതിന് പുതിയൊരു വഴിത്തിരിവായി മാറി. ഓരോ മേഖലയിലും പ്രവർത്തിക്കുന്നവരുടെ ലിസ്റ്റ് സർവ്വേയിലൂടെ കണ്ടെത്തി അവരെ പ്രത്യേകം പ്രത്യേകം ഒരുമിച്ച് കൂട്ടി ആവശ്യമായ ബോധവത്കരണം നൽകി. ഓരോ വിഭാഗത്തിന്റെയും ഗ്രൂപ്പുകളുണ്ടാക്കി. അവരുടെ പ്രശ്നങ്ങളും ആവശ്യങ്ങളും മനസ്സിലാക്കി എം.എസ്.എസ്.എസ്. ഗവൺമെന്റ്, ഗവൺമെന്റിതര സ്ഥാപനങ്ങൾ എന്നിവയുമായി ബന്ധം സ്ഥാപിക്കുകയും നിരന്തരമായപരിശ്രമത്തിന്റെ ഫലമായി വിവിധ പദ്ധതികൾ നേടിയെടുക്കുകയും ചെയ്തു.





# സമഗ്ര വികസന പാതയിൽ സുവർണ പ്രഭ തൂകി....

**Handicrafts മേഖലയിൽ എം.എസ്.എസ്.എസിന്റെ പ്രവർത്തനത്തിലൂടെ ഉണ്ടായ നേട്ടങ്ങൾ**

1. 6000 – ൽ പരം Artisans മാരെ കണ്ടെത്താൻ സാധിച്ചു.
2. 5763 പേർക്ക് ഐഡന്റിറ്റി കാർഡ് ലഭിച്ചു.
3. 5212 പേർക്ക് Health Card ലഭിച്ചു.
4. കരകൗശല തൊഴിലാളികളുടെ കുട്ടികൾക്ക് സ്കോളർഷിപ്പ്.
5. Health Card ലഭിച്ച എല്ലാവർക്കും മെഡി ക്ലയിം
6. Death Claim

മാർക്കറ്റിംഗ് സംവിധാനത്തിനായി തിരുവനന്തപുരം, അഞ്ചൽ കേന്ദ്രമാക്കി രണ്ട് റൂറൽ മാർട്ടുകൾ സ്ഥാപിച്ചു. കൂടാതെ ഇന്ത്യയിലെ പല സ്ഥാപനങ്ങളിലും നടക്കുന്ന എക്സിബിഷനുകളിൽ പങ്കെടുത്ത് ഉൽപ്പന്നങ്ങൾ വിറ്റഴിക്കുന്നു.

എം.എസ്.എസ്.എസിന്റെ ഇടപെടൽ കരകൗശല മേഖലയിൽ കാര്യമായ മാറ്റം സൃഷ്ടിച്ചു. പ്രവർത്തകർക്ക് സാമൂഹിക ബന്ധം വളർന്നു, അർഹമായ കൂലിയും ലാഭവും ലഭിക്കുന്നു. അച്ചടക്കമുള്ള കൂട്ടായ്മകൾ രൂപപ്പെട്ടു. ഉൽപ്പന്നങ്ങൾ ഒരുമിച്ചിരുന്ന് നിർമ്മിക്കുന്നത് പരസ്പരസഹകരണം ഊട്ടി ഉറപ്പിക്കുന്നതിന് കാരണമായി സാമൂഹികവും സാമ്പത്തികവുമായി പിന്നാക്കം നിന്നിരുന്ന ഒരു മേഖലയിൽ നിരന്തര ഇടപെടൽമൂലം ചലനങ്ങൾ സൃഷ്ടിച്ച മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റിയോടൊപ്പം ഈ ചെറുഗ്രാമങ്ങളും ഇന്ന് ജൂബിലി സന്തോഷം പങ്കിടുന്നു.



**ഫാ. ഫിലിപ്പ് തരകൻ ആന്നിയിൽ ഒ. ഐ. സി.**
റീജിയണൽ ഡയറക്ടർ, നെടുമങ്ങാട് മേഖല

സേവനവും വികസനവും ഒരു നാണയത്തിന്റെ രണ്ടു വശങ്ങളാണെന്ന് തിരിച്ചറിയുകയും, വളരെ ഭംഗിയായി ഇവ രണ്ടും കൂട്ടിയിണക്കുകയും ചെയ്ത ഒരു പ്രസ്ഥാനമാണ് മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി. ശരവേഗത്തിൽ വളർന്നുകൊണ്ടിരിക്കുന്ന ആധുനിക സമൂഹത്തിൽ അവശതയുടെയും, നിരാലംബതയുടെയും കാണാക്കയങ്ങളിൽ അകപ്പെട്ടുപോയ മനുഷ്യന് ഒരു കൈതാങ്ങായി എം.എസ്.എസ്.എസ്. എന്നും കൂടെയുണ്ടായിരുന്നു. സുവർണ്ണ ജൂബിലിയുടെ നിറവിൽ നിൽക്കുന്ന എം.എസ്.എസ്.എസ്. കൂടുതൽ ശക്തമായി മുന്നോട്ടു പോകട്ടെ എന്ന് ആത്മാർത്ഥമായി ആഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു .



**ഫാ. തോമസ് മുകളുമ്പുറത്ത്**
റീജിയണൽ ഡയറക്ടർ, തിരുവനന്തപുരം മേഖല

മലങ്കര കത്തോലിക്കാ സഭയുടെ സാമൂഹ്യ ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് ജീവൻ നൽകുന്ന മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി നന്മയുടെയും സ്നേഹത്തിന്റെയും തിരിനാളങ്ങളുമായി ഗ്രാമ ഗ്രാമാന്തരങ്ങളിൽ ജീവിക്കുകയാണ്. അവശതയിലും അന്ധകാരത്തിലും ആയിരുന്ന മനുഷ്യന് ഒരു കൈത്താങ്ങായി, കാരുണ്യ സ്പർശമായി കഴിഞ്ഞ അര നൂറ്റാണ്ട് മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി ഒപ്പമുണ്ടായിരുന്നു. എങ്ങും മാറ്റത്തിന്റെ തിരമാലകൾ വീശിയടിക്കുമ്പോൾ അതിൽപ്പെട്ട് ഒഴുകിപ്പോകാതെ മനുഷ്യ മക്കളെ ഒപ്പം കൂട്ടുവാൻ എം.എസ്.എസ്.എസിന് വരും നൂറ്റാണ്ടിലും സർവ്വേശ്വരൻ ശക്തി പകരട്ടെ.

# കരുണയുടെ തൂവൽ സ്പർശം



**സുജാത**
ആനിമേറ്റർ, പാറശാല മേഖല

ദരിദ്രരും പാർശ്വവത്ക്കരിക്കപ്പെട്ടവരുമായ ജന വിഭാഗങ്ങൾക്കുവേണ്ടി സാമൂഹിക സംഘാടനത്തിലൂടെ വൈവിധ്യമായ വികസനപരിപാടികളുമായി മുന്നോട്ട് പോകുന്ന നമ്മുടെ പ്രസ്ഥാനം സുദീർഘവും സ്തുത്യർഹവുമായ പ്രവർത്തനങ്ങളുടെ 50 വർഷങ്ങൾ പിന്നിടുകയാണ്. പ്രാർത്ഥനയിലൂടെ നമ്മുടെ ഹൃദയം ദൈവത്തിങ്കലേക്ക് അടുപ്പിക്കുമ്പോൾ തന്നെ സമൂഹത്തിലെ ഏറ്റവും താഴെത്തട്ടിലെ ദരിദ്രരും ആലംബഹീനരുമായ സഹോദരങ്ങളോട് ചേർന്ന് കലവറയില്ലാത്ത സ്നേഹ ഐക്യം ഉറപ്പാക്കുന്നതാണല്ലോ ക്രൈസ്തവ വിശ്വാസത്തിന്റെ അടിസ്ഥാനം. അങ്ങനെ സഭ സാമൂഹിക മാറ്റത്തിന്റെ ചാലകശക്തിയായിത്തീരുന്നു.



സമൂഹത്തിൽ ഏറ്റവും അവശത അനുഭവിക്കുന്ന വികലാംഗരെയും വയോജനങ്ങളെയും സംഘടിപ്പിക്കുവാനും സമൂഹത്തിന്റെ മുഖ്യധാരയിൽ കൊണ്ടുവരുവാനും എം.എസ്.എസ്.എസിന് സാധിച്ചു. അവരുടെ ആവശ്യങ്ങൾ സമൂഹ മദ്ധ്യത്തിൽ ഉയർത്തികാട്ടി പരിഹാരം കാണുവാൻ സാധിച്ചു. ആഴ്ചയിലൊരിക്കൽ ഒരുമിച്ചു കൂടുവാനുള്ള ഇവരുടെ തീക്ഷ്ണത അതിശയിപ്പിക്കുന്ന തരത്തിലാണ്. മറ്റുള്ളവരുമായി തങ്ങളുടെ പ്രശ്നങ്ങൾ ചർച്ച ചെയ്യുമ്പോൾ തങ്ങളുടെ വൈകല്യം ഒന്നുമല്ലായെന്ന് തോന്നിപോകുന്ന തരത്തിൽ അവർ സന്തോഷഭരിതരാണ്.

വൈകല്യം അനുഭവിക്കുന്ന സഹോദരങ്ങളെ സംഘടിപ്പിച്ച് 12 നും 15 നും ഇടയിൽ അംഗങ്ങളുള്ള ചെറുഗ്രൂപ്പുകൾക്ക് രൂപം നൽകി. ഈ ഗ്രൂപ്പുകൾ ആഴ്ചയിലൊരിക്കൽ മീറ്റിംഗ് കൂടി ലഘു നിക്ഷേപം സമാഹരിക്കുകയും തങ്ങളുടെ പ്രശ്നങ്ങൾ ചർച്ച ചെയ്ത് പരിഹാരം കാണുകയും ചെയ്യുന്നു. ത്രിതല പഞ്ചായത്തിലും ജില്ലാ രജിസ്ട്രാർ ഓഫീസിലും രജിസ്റ്റർ ചെയ്യപ്പെട്ട പ്രസ്തുത സംഘങ്ങൾ അധികാരികൾക്ക് മുന്നിൽ തങ്ങളുടെ ആവശ്യങ്ങൾ ഉന്നയിക്കുകയും അതിലൂടെ ആനുകൂല്യങ്ങൾ നേടിയെടുക്കുകയും ചെയ്യുന്നു. വൈകല്യമുള്ളവർക്കിടയിൽ തന്നെ ഒരു നേതൃത്വനിരയെ വാർത്തെടുക്കുവാൻ കഴിഞ്ഞത് വലിയൊരു നേട്ടമാണ്.

വികലാംഗരുടെ സുസ്ഥിരവികസനത്തിന് വേണ്ടി സ്വയം തൊഴിൽ പദ്ധതികളുമായി ബന്ധപ്പെട്ട പ്രോജക്ടുകൾ ത്രിതല പഞ്ചായത്തുകളിൽ വയ്ക്കുകയും ഏറ്റെടുക്കുന്ന പ്രോജക്ടുകൾ വിജയകരമായി നടപ്പിലാക്കുകയും ചെയ്യുന്നു. ത്രിതല പഞ്ചായത്തുമായി അഭേദ്യ ബന്ധം പുലർത്തുവാൻ എം.എസ്.എസ്.എസിന്റെ ഇടപെടൽമൂലം സാധിച്ചു. വികലാംഗരായ 30 സഹോദരങ്ങൾക്ക് നബാർഡ് ഒരു മാസത്തെ തൊഴിൽ പരിശീലനം നൽകുകയും പഞ്ചായത്തിൽ നിന്നും രണ്ട് ലക്ഷം രൂപ ഗ്രാന്റ് ലഭിക്കുകയും ചെയ്തു.

**വൈകല്യം അനുഭവിക്കുന്ന സഹോദരങ്ങളെ സംഘടിപ്പിച്ച് 12 നും 15 നും ഇടയിൽ അംഗങ്ങളുള്ള ചെറുഗ്രൂപ്പുകൾക്ക് രൂപം നൽകി. ഈ ഗ്രൂപ്പുകൾ ആഴ്ചയിലൊരിക്കൽ മീറ്റിംഗ് കൂടി ലഘു നിക്ഷേപം സമാഹരിക്കുകയും തങ്ങളുടെ പ്രശ്നങ്ങൾ ചർച്ച ചെയ്ത് പരിഹാരം കാണുകയും ചെയ്യുന്നു.**

പ്രസ്തുത തുക ഉപയോഗിച്ച് ആരംഭിച്ച ബാഗ് നിർമ്മാണ യൂണിറ്റ് ഇന്ന് വളരെ വിജയകരമായി മുന്നോട്ട് പോകുന്നു. സർക്കാർ, സർക്കാരിതര സ്ഥാപനങ്ങളുമായി ബന്ധപ്പെട്ട് വിവിധ ആനുകൂല്യങ്ങൾ നേടിയെടുക്കുവാനും അതിലൂടെ അവരുടെ ജീവിത നിലവാരം മെച്ചപ്പെടുത്തുവാനും സാധിച്ചു.

ജീവിതത്തിന്റെ വസന്തകാലം കുടുംബത്തിനും സമൂഹത്തിനുമായി പകുത്ത് നൽകി, ജീവിത സായാഹ്നത്തിൽ ആരും തുണയില്ലാതെ യൗവനത്തിലെ മധുരിക്കുന്ന ഓർമ്മകൾ അയവിറക്കി കഴിയാൻ വിധിക്കപ്പെട്ട ഒരു കൂട്ടം മനുഷ്യർ...... ഏതൊരു മനുഷ്യന്റെയും ജീവിതത്തിലെ അനിവാര്യമായ ഒരു കാലഘട്ടം ! 'വാർദ്ധക്യം.' ഏകാന്തതയിലും രോഗാവസ്ഥയിലും ഒന്നിച്ച് കൂടുവാനും പരസ്പരം നൊമ്പരങ്ങൾ കൈമാറുവാനും എം.എസ്.എസ്.എസിന്റെ ഇടപെടൽമൂലം സാധിച്ചു,

മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി അതിന്റെ ഉത്ഭവം മുതൽ സമൂഹത്തിൽ മാറ്റിനിർത്തപ്പെട്ടവരും ആലംബഹീനരുമായ ജനസമൂഹത്തിന്റെ പക്ഷത്ത് നിന്ന് അവരെ വികസനത്തിന്റെയും സ്വാതന്ത്ര്യത്തിന്റെയും പന്ഥാവിലേക്ക് ആനയിക്കുന്നതിനായി പരിശ്രമിച്ച് കൊണ്ടിരിക്കുന്ന പ്രസ്ഥാനമാണ്. സാമൂഹ്യതുല്യതയിൽ അധിഷ്ഠിതമായ ഒരു പ്രവർത്തനം ലക്ഷ്യം വയ്ക്കുമ്പോൾ, മനുഷ്യസമൂഹത്തിന്റെ അടിസ്ഥാന പ്രശ്നങ്ങൾക്ക് പരിഹാരം കാണുന്നതിനും ജീവിക്കുവാൻ ആവശ്യമായ സാഹചര്യം സൃഷ്ടിക്കുന്നതിനും കഴിയുന്നു. സാമൂഹ്യതുല്ല്യതയ്ക്ക് ഊന്നൽ നൽകി സുവിശേഷമൂല്യങ്ങളിൽ അധിഷ്ഠിതമായ ഒരു നീതി സ്നേഹസമൂഹം വാർത്തെടുക്കുവാനുള്ള എം.എസ്.എസ്.എസിന്റെ ദർശനം അഭംഗുരം തുടർന്നുകൊണ്ടിരിക്കുന്നു.

---



**ഫാ. ഡാനിയേൽ വർഗീസ് ഇടയിലക്കാട്ട്**
റീജിയണൽ ഡയറക്ടർ, അഞ്ചൽ മേഖല

മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി എന്നും പാവങ്ങൾക്ക് അത്താണിയായിരുന്നു. ജീവിതം വഴിമുട്ടി നിൽക്കുന്നവനു മുന്നിൽ ജീവനായി, ഒരിറ്റു സ്നേഹത്തിനായി ദാഹിക്കുന്നവനുമുന്നിൽ സ്നേഹമായി, കരുണയുടെയും സാന്ത്വനത്തിന്റെയും തൂവൽസ്പർശമായി എം.എസ്.എസ്.എസ്. എന്നും ഗ്രാമങ്ങളിൽ തന്നെ ഉണ്ടായിരുന്നു. ഗ്രാമങ്ങളുടെ സ്പന്ദനമാണ് എം.എസ്.എസ്.എസിനെ എന്നും ചലനാത്മകമാക്കിയിരുന്നത്. അത് ഇനിയും അങ്ങനെ തന്നെ തുടരട്ടെ എന്ന് സർവേശ്വരനോട് പ്രാർത്ഥിക്കുന്നു .

# യുവത്വത്തിന്റെ സാമൂഹിക മുന്നേറ്റത്തിന് നിറം നൽകിയ പ്രസ്ഥാനം



**രാജൻ കോട്ടവട്ടം**
ആനിമേറ്റർ, കൊട്ടാരക്കര മേഖല

സമൂഹത്തിന്റെ പിന്നാമ്പുറങ്ങളിലേക്ക് വലിച്ചെറിയപ്പെട്ട ദരിദ്രരുടെ പക്ഷം ചേർന്നു കൊണ്ട് അൻപത് വർഷം അവരുടെ സമഗ്ര വളർച്ചയ്ക്കായി യത്നിച്ച മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റിയുടെ സുവർണ്ണജൂബിലി ആഘോഷങ്ങൾ സമാപിക്കുകയാണ്. കേരളീയ സമൂഹത്തിന്റെയും സഭയുടെയും ഉജ്ജ്വലമായ മുന്നേറ്റത്തിനും യുവജനങ്ങളുടെ വളർച്ചയ്ക്കും ഈ പ്രസ്ഥാനം വഹിച്ച പങ്ക് നിസ്തുലമാണ്. ഈ അവസരത്തിൽ മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റിയുടെ പ്രവർത്തനം വിചിന്തന വിധേയമാക്കുന്നത് ഭാവിയിലേക്കുള്ള വളർച്ചയ്ക്ക് ഏറെ സഹായകരമാകുമെന്നതിൽ സംശയമില്ല.

മനുഷ്യജീവിതമാകുന്ന തീർത്ഥാടനത്തിലെ സുവർണ്ണകാലഘട്ടമാണ് യുവത്വം. മനോഹരമായ സ്വപ്നങ്ങളും നവീന ചിന്തകളുമായി ലോകം കീഴടക്കുവാൻ ഇറങ്ങിതിരിക്കുന്ന കാലഘട്ടം. സാഹസികവും ഊർജ്ജസ്വലവുമായ മനസ്സുമായി ആധുനിക ലോകത്തെ കൈപ്പിടിയിലൊതുക്കുവാൻ ശ്രമിക്കുന്ന യുവജനത ഏറെ വെല്ലുവിളികൾ നേരിടുന്ന കാഴ്ചയാണ് അനുദിനം നാം കാണുന്നത്.

മലനാടും ഇടനാടും തീരദേശവും ഉൾപ്പെടുന്ന വിവിധങ്ങളായ സംസ്കൃതികൾ ഉൾച്ചേരുന്ന തിരുവനന്തപുരം, കൊല്ലം, പത്തനംതിട്ട, ആലപ്പുഴ റവന്യൂ ജില്ലകളിൽ കാലഘട്ടത്തിന്റെ മാറ്റത്തിനോട് ചേർന്ന് നിന്നുകൊണ്ട് പ്രവർത്തനം നടത്തിയ മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി, വിമോചന കാഹളം മുഴക്കിയ ക്രിസ്തുനാഥന്റെ ശബ്ദമായി വർത്തിക്കുന്നു. വാക്കുകളിലൂടെയും പ്രവർത്തനങ്ങളിലൂടെയും ഇടപ്പെടലുകൾ നടത്തിയ പ്രസ്ഥാനത്തിന്റെ അമ്പത് വർഷങ്ങൾ പിന്നിടുമ്പോൾ യുവത്വത്തിന്റെ സാമൂഹ്യമാറ്റത്തിന് ആ പ്രസ്ഥാനം നൽകിയ ചെറുതും വലുതുമായ പ്രവർത്തനങ്ങൾ അവിസ്മരണീയമാണ്.

കേരളീയ യുവജനത ഏറ്റവും കൂടതൽ ആത്മസംഘർഷത്തിലാകുന്നതിന്റെ പ്രധാന കാരണം തൊഴിൽ ലഭ്യതയുടെ കുറവാണെന്നതിൽ സംശയമില്ല. ഈ ബോധ്യം ഉൾക്കൊണ്ട് കൊണ്ട് മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി അതിന്റെ പ്രാരംഭ കാലഘട്ടം മുതൽ തന്നെ യുവതീ യുവാക്കൾക്ക് വിവിധങ്ങളായ പരിശീലന പരിപാടികൾ സംഘടിപ്പിക്കുന്നതിനും അതിലൂടെ സ്വയംതൊഴിൽ കണ്ടെത്തുന്നതിനും സാധിച്ചിട്ടുണ്ട്. ഇത്തരം പ്രവർത്തനങ്ങളിലൂടെ ഒരു പരിധിവരെയെങ്കിലും ചെറുപ്പക്കാർക്ക് വരുമാന മാർഗ്ഗം കണ്ടെത്തുവാൻ കഴിയുന്നു എന്നുള്ളതിനാൽ സംശയമില്ല. പ്രത്യേകിച്ച് ഇപ്പോൾ നബാർഡ് പോലുള്ള ഗവൺമെന്റ് സ്ഥാപനങ്ങളുമായി ബന്ധപ്പെട്ടുകൊണ്ട് പ്രസ്ഥാനത്തിന്റെ എല്ലാ യൂണിറ്റ് കേന്ദ്രങ്ങളിലും നിരവധി പരിശീലന പരിപാടികൾ സംഘടിപ്പിച്ചുകൊണ്ടിരിക്കുന്നു. നാളിതു വരെ ഈ മേഖലയിൽ പ്രസ്ഥാനം നടത്തിയ ഇടപ്പെടലുകളുടെ അംഗീകാരം എന്നവണ്ണം പ്രധാന മന്ത്രിയുടെ തൊഴിൽദാന പദ്ധതിയായ പി. എം. ആർ. വൈ. യുടെ ട്രെയിനിംഗ് സെന്ററായി എം.എസ്.എസ്.എസിന്റെ കേന്ദ്ര ഓഫീസ് മാറിയെന്നത് സന്തോഷം നൽകുന്നതാണ്.

കൗമാര പ്രായക്കാരുടെയും യുവജനങ്ങളുടെയും ആദ്ധ്യാത്മികവും ഭൗതികവും ബൗദ്ധികവുമായ വളർച്ച മുന്നിൽ കണ്ടുകൊണ്ട് പ്രസ്ഥാനത്തിന്റെ പ്രവർത്തന മേഖലകളിൽ ബാലസംഘടനകളും യൂത്ത് ക്ലബുകളും ആരംഭിക്കുകയും ഇത്തരം സംഘങ്ങളിൽ ആയിരക്കണക്കിന് യുവതി യുവാക്കൾ ജാതി, മത, വർഗ്ഗ വ്യത്യാസം കൂടാതെ എല്ലാ ആഴ്ചകളിലും ഒത്തുചേരുന്നു എന്നുള്ളത് സമൂഹത്തിന് പ്രതീക്ഷ നൽകുന്നതാണ്.

സാമൂഹ്യമാറ്റത്തിന് വിമോചന കാഹളം മുഴക്കിയ യുവാവായ ക്രിസ്തുനാഥന്റെ ജീവിത ദർശനം ഉൾക്കൊണ്ട് കൊണ്ട് ശക്തമായ സാമൂഹ്യ ഇടപ്പെടലുകൾ നടത്തിയ ജൂബിലി വർഷത്തിന് തിരശ്ശീല വീഴുമ്പോൾ വേദനിക്കുന്ന മനുഷ്യമനസ്സുകളുടെ മോഹച്ചില്ലകളിൽ തളിരും പൂവുമാകാൻ സാധിക്കുന്നിടം വരെ ഈ പ്രസ്ഥാനത്തിന് വിശ്രമമില്ല എന്നുള്ളത് ഇതിന്റെ വരുംകാല മുന്നേറ്റങ്ങൾക്ക് പ്രചോദനമാണ്. ●



# ഒരേ കണ്ണിലൂടെ നോക്കുമ്പോൾ...

**രാജുമോൻ**
ആനിമേറ്റർ, അഞ്ചൽ മേഖലാ

**ജാ**തിയുടെയും മതത്തിന്റെയും അതിർവരമ്പുകൾ മനുഷ്യന്റെ വളർച്ചയ്ക്ക് തടസ്സമായി നിന്ന ഒരു കാലഘട്ടം. മലങ്കര സഭയുടെ പുണ്യപിതാക്കന്മാരുടെ ഇടപ്പെടൽ എല്ലാ മനുഷ്യരെയും ഒന്നായി കാണുവാനും ഒരേ ദൈവത്തിന്റെ മക്കളും അതിനാൽ തന്നെ സഹോദരങ്ങളും ആണെന്നുള്ള ബോധ്യം അവരിൽ ഉരുവാക്കുവാനും സാധിച്ചു. അങ്ങനെ പിന്നാക്കക്കാരനും മുന്നോക്കകാരനുമെന്ന വേലിക്കെട്ടുകൾക്ക് ദൈവസന്നിധിയിൽ പ്രസക്തിയില്ലാതെയായി. മലങ്കര സഭയുടെ ദർശനങ്ങളിൽ രൂപപ്പെട്ട മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി എല്ലാ മനുഷ്യരെയും ഒന്നുപോലെ കണ്ട് മനുഷ്യന്റെ സമഗ്രവളർച്ചയ്ക്ക് ഉതകുന്ന പദ്ധതികൾ ആസൂത്രണം ചെയ്തു. നടപ്പിലാക്കി. സുദീർഘമായ 50 വർഷത്തെ പ്രവർത്തനങ്ങൾക്കൊടുവിൽ ഏറെ ചാരിതാർത്ഥ്യത്തോടെ പറയുവാൻ കഴിയും - **"സാമൂഹ്യതുല്ല്യതയും സുസ്ഥിര വികസനവും"** എന്ന സുവർണ്ണ ജൂബിലി മുദ്രാവാക്യം ഒരളവു വരെ നിറവേറ്റപ്പെട്ടു.

തൊട്ടുകൂടായ്മയും തീണ്ടികൂടായ്മയും നിലനിന്നിരുന്ന കാലഘട്ടത്തിൽ അതിനെയെല്ലാം അതിജീവിക്കുവാൻ സഭയ്ക്കും എം.എസ്.എസ്.എസിനും കഴിഞ്ഞുവെന്നതിന്റെ തെളിവാണ് ജാതി, മത, വർഗ വ്യത്യാസം കൂടാതെ എം.എസ്.എസ്.എസിനോടൊപ്പം നിൽക്കുന്ന ഒരു വലിയ ജനസമൂഹം. വനിതാ സ്വയം സഹായ സംഘങ്ങളിലും ബാല സംഘങ്ങളിലും വൃദ്ധ സംഘങ്ങളിലും വികലാംഗ സംഘങ്ങളിലും പുരുഷ സംഘങ്ങളിലുമായി ഒരു ഗ്രാമമൊന്നാകെ ഒരു കുടുംബം പോലെ അണിച്ചേരുമ്പോൾ ഈ കാലഘട്ടത്തിൽ എം.എസ്.എസ്.എസിന്റെ പ്രസക്തി വാനോളം ഉയരുകയാണ്. എല്ലാവരെയും ഒരേ കണ്ണുകൊണ്ട് കാണുവാൻ എം.എസ്.എസ്.എസ്. ശ്രമിച്ചതിന്റെ ഫലം. ചൂഷണവും, പീഢനവും ഒരുപോലെ അനുഭവിച്ചിരുന്ന ആദിവാസി മേഖലകളിൽ നിരന്തര ഇടപെടൽ മൂലം എം.എസ്.എസ്.എസ്. രൂപപ്പെടുത്തിയെടുത്ത സ്നേഹത്തിന്റെ സഹകരണത്തിന്റെ കൂട്ടായ്മകൾ പുതിയ വിജയഗാഥകൾ രചിക്കുകയായിരുന്നു. സ്വയാശ്രയ ബോധത്തിലേക്ക് ഒരുപോലെ എല്ലാ സമൂഹങ്ങളെയും കൈപിടിച്ചുയർത്താൻ എം.എസ്.എസ്.എസ്. പരിശീലിച്ചതിന്റെയും, എല്ലാവരെയും ഒരേ കണ്ണിലൂടെ കാണാൻ ശ്രമിച്ചതിന്റെയും ഫലമാണ് എവിടെയും ആ നാമം ഇന്നും അനശ്വരമായി നിലകൊള്ളുന്നത്. ●

# സ്രോതസ് ആന്തം

രചന: ഫാ. അരുൺ ഏറത്ത്

മലങ്കരയുടെ സ്രോതസ്സായ്
സേവനത്തിൻ പാതയിൽ
ഒന്നായ് മുന്നേറിടാം
സർവ്വേശ കൃപയാൽ നീതിയോടെ വേല ചെയ്ത്
സ്നേഹത്തിലൊന്നായിടാം.

ജാതി മത വർഗ്ഗ വർണ്ണ ഭേദമൊന്നുമില്ലാതെ
എളിയവർക്കെന്നും ആശ്രയമാകാം
സമഗ്രമാം വികസനം സാധ്യമാക്കീടാൻ
നന്മ തൻ സ്രോതസ്സായിടാം.



# സേവ് എ ഫാമിലി പ്ലാൻ - കുടുംബോദ്ധാരണ പദ്ധതി



**കെ.എം.ബേബി**
സ്റ്റാഫ്, എം.എസ്.എസ്.എസ്.

സമൂഹത്തിൽ പാവപ്പെട്ട കുടുംബങ്ങളുടെ ഉദ്ധാരണമാണ് 'സേവ് എ ഫാമിലി പ്ലാനിന്റെ' (SAFP) ലക്ഷ്യം. അർഹതയുള്ള കുടുംബങ്ങളെ തെരഞ്ഞെടുത്ത് സാമ്പത്തിക സഹായം നൽകുക മാത്രമല്ല അവർക്ക് ആവശ്യമായ പ്രോൽസാഹനവും മാർഗ്ഗ നിർദ്ദേശവും നൽകി വരുന്നു. നമ്മുടെ കഴിവുകൾ സ്വാർത്ഥ താൽപര്യങ്ങൾക്ക് വേണ്ടി മാത്രം ഉപയോഗിക്കാതെ സഹജീവികളുടെ സമുദ്ധാരണത്തിന് വേണ്ടി ഉപയോഗിക്കുമ്പോഴാണ് മനുഷ്യ ജീവിതം അർത്ഥപൂർണമാകുന്നത്.

1964-ൽ ബോംബെയിൽ വച്ച് നടന്ന അന്തർദേശീയ ദിവ്യ കാരുണ്യ കോൺഗ്രസ്സിൽ പരിശുദ്ധ പോൾ ആറാമൻ മാർപ്പാപ്പായുടെ പ്രത്യേക ആഹ്വാനം സ്വീകരിച്ച് അന്ന് കാനഡാ സെന്റ് തോമസ്സ് യൂണിവേഴ്സിറ്റിയിൽ പ്രൊഫസറായിരുന്ന ബഹു. മോൺസിഞ്ഞോർ അഗസ്റ്റിൻ കണ്ടത്തിലച്ചൻ 1965 ൽ തുടങ്ങി വച്ച ജീവ കാരുണ്യ പ്രവർത്തനങ്ങളിൽ പ്രധാനപ്പെട്ട ഒന്നാണ് സേവ് എ ഫാമിലി പ്ലാൻ. ഇന്ത്യയെപ്പോലുള്ള ദരിദ്ര രാഷ്ട്രങ്ങളിലെ ദാരിദ്ര്യ നിർമ്മാർജ്ജനം ലക്ഷ്യം വച്ച് തുടങ്ങിയ ഈ പദ്ധതി ജാതി, മത, വർഗ്ഗ, വർണ്ണ വ്യത്യാസമെന്യേ കേരളം ഉൾപ്പെടെ വിവിധ സംസ്ഥാനങ്ങളിലായി ദാരിദ്ര്യ രേഖയ്ക്കു താഴെയുള്ള 15000-ത്തിൽ അധികം കുടുംബങ്ങൾക്ക് പ്രയോജനം ലഭിച്ചു കൊണ്ടിരിക്കുന്നു.

അമേരിക്ക, യൂറോപ്പ്, കാനഡാ എന്നീ രാജ്യങ്ങളിലുള്ള പ്രസ്ഥാനങ്ങളും വ്യക്തികളും കുടുംബങ്ങളുമാണ് ഈ പദ്ധതിയിലെ അഭ്യുദയകാംക്ഷികൾ. അവർ ചെലവു ചുരുക്കി മിച്ചം വയ്ക്കുന്ന തുക ദുരിതമനുഭവിക്കുന്ന ഇന്ത്യയിലെ വ്യക്തികളുടെയും കുടുംബങ്ങളുടെയും വികസനത്തിനായി പങ്കു വയ്ക്കുന്നു. പാവപ്പെട്ട കുടുംബങ്ങൾക്ക് സാധ്യമായ സാമ്പത്തിക സഹായം നൽകുകയും സ്വന്തം അദ്ധ്വാനത്തിലൂടെ അവരെ സ്വയംപര്യാപ്തതയിൽ എത്തിക്കുകയും ചെയ്യുന്ന പദ്ധതിയാണ് സേവ് എ ഫാമിലി പ്ലാൻ. ഇതിന്റെ കേന്ദ്ര ഓഫീസ് കാനഡായിലും, ഇന്ത്യയിലെ ഓഫീസ് എറണാകുളത്ത് കാലടിയിൽ ഐശ്വര്യഗ്രാമിലും ആണ്. ഓരോ രൂപതയിലെയും SAFP പ്രവർത്തനങ്ങളെ ഏകോപിപ്പിക്കുകയും, വേണ്ട മാർഗ്ഗ നിർദ്ദേശങ്ങൾ നൽകുകയും കാനഡാ ഓഫീസുമായി ബന്ധിപ്പിക്കുകയും ചെയ്യുന്നത് ഇന്ത്യാ ഓഫീസാണ്. ബഹു. അഗസ്റ്റിൻ ഭരണികുളങ്ങര അച്ചനാണ് ഇപ്പോൾ ഇന്ത്യ ഓഫീസിന്റെ ഡയറക്ടർ.

1970-ൽ 15 കുടുംബങ്ങളുമായി എം.എസ്.എസ്.എസിൽ ആരംഭിച്ച പദ്ധതിയിൽ ഇന്ന് 278 കുടുംബങ്ങളാണുള്ളത്. ഭവന നിർമ്മാണം, ഭവന പുനരുദ്ധാരണം, വിദ്യാഭ്യാസം, ആരോഗ്യം തുടങ്ങി പല മേഖലകളിലേക്കും ഈ പദ്ധതിയുടെ പ്രവർത്തനങ്ങൾ വ്യാപിപ്പിക്കാൻ എം. എസ്. എസ്. എസിനു സാധിച്ചു. കഴിഞ്ഞ 40 വർഷങ്ങളിലായി മൂവായിരത്തി എഴുന്നൂറോളം കുടുംബങ്ങൾക്ക് ഈ പദ്ധതിയിലൂടെ സഹായം നൽകുവാൻ കഴിഞ്ഞു.

പോയ വർഷത്തിൽ വീടു പണിയാനും അറ്റകുറ്റ പണികൾ നടത്താനുമായി 63 കുടുംബങ്ങളെയും അടിസ്ഥാന സൗകര്യങ്ങളായ കക്കൂസ്, കിണർ തുടങ്ങിയവയുടെ നിർമ്മാണത്തിന് 52 കുടുംബങ്ങളെയും സഹായിച്ചു. വിവിധ തരത്തിലുള്ള സ്വയംതൊഴിൽ സംരംഭങ്ങൾക്കായി 169 ഗുണഭോക്താക്കളെ കണ്ടുപിടിക്കുകയും സ്വയം തൊഴിൽ പദ്ധതികൾ ആരംഭിക്കുകയും ചെയ്തു.

തിരുവനന്തപുരം മേജർ അതിരൂപതയിൽ തിരുവനന്തപുരം, കൊല്ലം, പത്തനംതിട്ട, ആലപ്പുഴ, ജില്ലകളിലായി വ്യാപിച്ചു കിടക്കുന്ന 5000 ത്തോളം സ്വയസഹായസംഘങ്ങളിൽ നിന്നും SAFP യുടെ മാനദണ്ഡങ്ങൾ അനുസരിച്ചു തെരഞ്ഞെടുക്കപ്പെട്ട ദാരിദ്ര രേഖയ്ക്കു താഴെയുള്ള കുടുംബങ്ങളാണ് ഈ പദ്ധതിയിലെ ഗുണഭോക്താക്കൾ. ●

# സ്ത്രീ - കുടുംബത്തിന്റെയും സമൂഹത്തിന്റെയും വിളക്ക്



**ദിവ്യ ജി.എസ്.**
പ്രോജക്ട് കോ-ഓർഡിനേറ്റർ
എം.എസ്.എസ്.എസ്.

പ്രിയമുള്ളവരെ..............

സ്ത്രീകൾ അബലരാണ്....... ചപലരാണ്... ആലംബഹീനരാണ്.....

നേതാവിന്റെ വാക്കുകൾ ഇടയ്ക്ക് എവിടെയോ മുറിഞ്ഞു. അദ്ദേഹം വേദിയിലേക്കൊന്നുനോക്കി. ജില്ലാ പഞ്ചായത്ത് പ്രസിഡന്റ്, കോർപ്പറേഷൻ മേയർ എന്നിവർ സ്ത്രീകൾ. പെട്ടെന്ന് അദ്ദേഹത്തിന്റെ മനസ്സിലേക്ക് മറ്റ് രണ്ട് രൂപങ്ങൾ മിന്നിമറഞ്ഞു. ഇന്ത്യൻ പ്രസിഡന്റ്, ലോകസഭാ സ്പീക്കർ. പെട്ടന്നദ്ദേഹം ഇങ്ങനെ തിരുത്തി. സ്ത്രീകൾ അബലരാണ്, ചപലരാണ്...ആലംബഹീനരാണ്..... എന്ന് നാം കേട്ടിട്ടുണ്ട്. എന്നാൽ ഇന്ന് കഥ മാറി. സമൂഹത്തിൽ ഉന്നതസ്ഥാനങ്ങൾ വഹിക്കുവാൻ പുരുഷനോടൊപ്പം സ്ത്രീകളും പ്രാപ്തരായിരിക്കുന്നു. സമൂഹത്തിന്റെ മുഖ്യധാരയിലേക്ക് വന്നുകൊണ്ടിരിക്കുന്ന സ്ത്രീകളുടെ എണ്ണം അനുദിനം വർദ്ധിച്ചുകൊണ്ടിരിക്കുന്നു. സ്ത്രീകൾ ഇന്ന് കടന്നു ചെല്ലാത്ത മേഖലകൾ ചുരുക്കം.

വലിയ ഉത്തരവാദിത്വങ്ങൾ വളരെ ഭംഗിയായി നിർവ്വഹിക്കുവാൻ ഇന്ന് സ്ത്രീകൾക്ക് സാധിക്കുന്നു. കുടുംബത്തിൽ മാത്രം ഒതുങ്ങികൂടിയിരുന്ന അവർ സമൂഹത്തിൽ തങ്ങളുടേതായ വ്യക്തിമുദ്ര പതിപ്പിച്ചു കഴിഞ്ഞു.

പ്രിയമുള്ളവരെ ഇതൊരു നല്ല തുടക്കമാണ്. തന്റെ കഴിവുകൾ കുടുംബത്തിനു മാത്രം നൽകാതെ സമൂഹത്തിലെ സകല മനുഷ്യർക്കുമായി പകുത്ത് നൽകുവാനുള്ള സ്ത്രീ സമൂഹത്തിന്റെ തീരുമാനം വികസന ചക്രത്തിന്റെ വേഗം പതിന്മടങ്ങ് വർദ്ധിപ്പിക്കുമെന്ന കാര്യത്തിൽ സംശയമില്ല.

ഇങ്ങനെയൊരു മാറ്റത്തിന് വഴിതെളിക്കുവാൻ എം.എസ്.എസ്.എസ്. പോലുള്ള സന്നദ്ധ സംഘടനകൾ വഹിക്കുന്ന പങ്ക് നിസ്തുലമാണ്. സ്ത്രീ ശാക്തീകരണത്തിനായി സർക്കാർ രൂപകൽപ്പന ചെയ്യുന്ന പദ്ധതികൾ ശരിയായ കരങ്ങളിൽ കൊണ്ടെത്തിക്കുന്നതിനും അങ്ങനെ അതിന്റെ നന്മ മുഴുവൻ സ്ത്രീസമൂഹത്തിനും അനുഭവവേദ്യമാക്കുന്നതിനും എം.എസ്.എസ്.എസിന്റെ പ്രവർത്തനങ്ങളിലൂടെ സാധിക്കുന്നു. മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി സംഘടിപ്പിക്കുന്ന വ്യക്തിത്വ വികസന സെമിനാറുകൾ, ബോധവത്കരണ പരിപാടികൾ തുടങ്ങിയവ ഒരു വ്യക്തി എന്ന നിലയിൽ എന്തെല്ലാം സംഭാവനകൾ സമൂഹത്തിന് നൽകുവാൻ തനിക്ക് സാധിക്കുമെന്ന് അവളെ ബോധവതിയാക്കുന്നു.

കാര്യങ്ങൾ ഇങ്ങനെയൊക്കെയാണെങ്കിലും ഇന്ന് സ്ത്രീ സമൂഹം നേരിടുന്ന വെല്ലുവിളികൾ നമുക്ക് കണ്ടില്ലെന്ന് നടിക്കുവാൻ സാധിക്കുകയില്ല. കുടുംബത്തിനുള്ളിലും സമൂഹത്തിലും അവൾ ഏറെ പീഡനങ്ങൾ അനഭവിക്കുന്നു. അതിനെതിരെ സ്ത്രീ സമൂഹം ഒറ്റക്കെട്ടായി നിൽക്കണം.

നിരന്തര ബോധവൽക്കരണ പരിപാടികളിലൂടെ വ്യക്തിത്വ വികസനവും, സ്വയം തൊഴിൽ സംരംഭങ്ങളിലൂയെ സാമ്പത്തിക സുസ്ഥിരതയും പ്രദാനം ചെയ്യാൻ കഴിയുന്ന ഓരോ സ്ത്രീയിലും വലിയൊരു സാമൂഹമാറ്റം ഉണ്ടാക്കിയെടുക്കാൻ കഴിയും. ഈ ഉദ്യമത്തിൽ കഴിഞ്ഞ 50 വർഷങ്ങളായി ഏർപ്പെട്ടിരിക്കുന്ന മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റിയുടെ പ്രവർത്തനങ്ങൾക്ക് ശക്തിപകരാൻ നമുക്കേവർക്കും കഴിയട്ടെ എന്ന് ആശംസയോടെ നിർത്തുന്നു.

കഥ

# പിരിയാത്ത സൗഹൃദം



**കിഷോർ പി.**
സ്റ്റാഫ്, എം.എസ്.എസ്.എസ്.

ഞാൻ എന്റെ സൗഹൃദം ആരംഭിച്ചു. 'അവൾ' എന്റെ സുഹൃത്ത്. എന്നെ ജീവന് തുല്യം സ്നേഹിച്ചു. കരയുമ്പോൾ എന്നെ മാറോട് ചേർത്തണയ്ക്കുമായിരുന്നു. സ്നേഹത്തിന്റെ താരാട്ടു പാടി എന്നെ ഉറക്കുമായിരുന്നു. എന്റെ കണ്ണുനിറയുന്നതിന് മുമ്പു തന്നെ എന്നെ ആശ്വസിപ്പിക്കും. അത്രമാത്രം എന്നെ സ്നേഹിക്കുന്ന എന്റെ സുഹൃത്ത്. ഒരിക്കൽ ലോകം ഞങ്ങളെ ഇരുട്ടിലേക്ക് തള്ളിയിട്ടു. ആർക്കും എത്തുവാൻ സാധിക്കാത്ത ഇരുളടഞ്ഞ കുഴിയിലേക്ക്..... എല്ലാം അവിടെ അവസാനിച്ചു എന്ന് കരുതി. എന്നാൽ അവിടെ എന്റെ സുഹൃത്തിൽ ഞാനൊരു ശക്തിയും മനോബലവും കണ്ടു. ഒരു ഫീനിക്സ് പക്ഷിയെ പോലെ തന്റെ തോളിൽ എന്നെ വഹിച്ചു കൊണ്ട് അവൾ പറന്നുയർന്നപ്പോൾ ലോകം ഞങ്ങളെ അതിശയത്തോടെ നോക്കി. ഞാൻ ഒരു വട്ടം എന്റെ കണ്ണുകൾ സ്വർഗ്ഗത്തിലേക്ക് നോക്കി എന്റെ കാരുണ്യവാനായ സ്രഷ്ടാവിനോട് മൗനമാകുന്ന വാക്കുകൾ കൊണ്ട് നന്ദി പറഞ്ഞു. അന്നു മുതൽ ഞങ്ങളുടെ ജീവിതത്തിൽ ഒരുപുതിയ അദ്ധ്യായത്തിന് തുടക്കം കുറിച്ചു. പലപ്പോഴും ലോകം സ്നേഹത്തിന് വേണ്ടി പായുമ്പോൾ ഈ സുഹൃത്തിന്റെ സ്നേഹം മറന്നുപോകാറുണ്ട്. എനിക്കുള്ളതുപോലെ തന്നെ ഈ സുഹൃത്ത് നിങ്ങളുടെ ജീവിതത്തിലും കാണും. ഞാൻ ഈ സുഹൃത്തിനെ അമ്മേ എന്ന് വിളിക്കും.

എന്റെ സ്നേഹം നിറഞ്ഞ അമ്മ. "ആരെല്ലാം നിന്നെ സ്നേഹിച്ചില്ലെങ്കിലും ആരെല്ലാം നിന്നെ മറന്നാലും ആരെല്ലാം നിന്നെ വെറുത്താലും മകനെ ഞാൻ നിന്റെ കൂടെയുണ്ട്'' എന്നു പറയുന്ന സ്നേഹമയിയായ അമ്മ.

നമുക്ക് വേണ്ടി ജീവിതം മാറ്റിവച്ച നമ്മുടെ അമ്മമാർക്കുവേണ്ടി നമുക്കും നമ്മുടെ ജീവിതങ്ങൾ മാറ്റിവച്ചുകൂടെ? ●

---



**ഫാ. ജോൺസൺ പുതുപ്പറമ്പിൽ**
റീജിയണൽ ഡയറക്ടർ, കൊട്ടാരക്കര മേഖല

കൂട്ടായ്മയുടെ ശക്തി തിരിച്ചറിഞ്ഞ മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി കൂട്ടായ പരിശ്രമങ്ങളിലൂടെ മാറ്റത്തിന്റെ ഉറവിടമായി മാറിയപ്പോൾ ആ ഉറവിടത്തിലൂടെ അനേകായിരങ്ങൾ ഒരു നവ പുലരിയെ ദർശിച്ചു. വികസനത്തിന്റെ, സ്വയംപര്യാപ്തതയുടെ, സ്വാശ്രയത്തിന്റെ ഒരു പുതു പുലരി. ക്രൈസ്തവ ദശനത്തിൽ ഉറച്ചു നിന്നു കൊണ്ടു സംഘാതമായ പരിശ്രമങ്ങളിലൂടെ ഇനിയും അനേക കാതം മുന്നോട്ടു പോകാൻ മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റിക്ക് എല്ലാവിധ ആശംസകളും നേരുന്നു.

കവിത



# മാതൃത്വം

ഗോപിക പ്രസന്നൻ,
ബാലസംഘം, ഈയക്കോട്

മാതൃത്വത്തിനോമൽ ചിറകുകളാൽ
മാടിയൊതുക്കിയെന്നമ്മ
എൻ ചിത്തത്തിൽ വിമ്പുന്നൊരാ-
യിരമാത്മനൊമ്പരങ്ങളെ

അനുരാഗനർമ്മമൊഴികളായ്
തേച്ചുമിനുക്കുമെന്നമ്മ.
പത്തുമാസം ചുമന്നെന്നെ-
പ്പോറ്റിവളർത്തുന്നതമ്മ.

അമ്മ തൻ കണ്ണിലെ കൃഷ്ണമണികളിൽ
വാത്സല്യമേകുന്ന
നൊമ്പരപ്പൂക്കൾ വിരിയുന്ന നേരത്ത്
മൊട്ടിട്ട സൗഗന്ധിക പുഷ്പമാണമ്മ.
എൻ മനം നൊന്താൽ പൊടിയുന്ന -
തെന്നമ്മയുടെമാറാണെന്നോർക്കു -
മ്പോളെന്തോ പുകയുമെന്നുള്ളിൽ
കരളിലെ നോവിന്റെ കയ്പ്പാർന്ന കണ്ണുനീർ.

ചാരത്ത്ചെല്ലുമ്പോൾ വാരിപ്പുണരുന്ന
മാതാവിൻ ഇന്നത്തെ ആലയം
വൃദ്ധസദനങ്ങളാണെ -
ന്നതെൻ ദുഃഖം

തൻ ശിരസ്സ് ഛേദിച്ചാലും
കണ്ണുകൾ ചൂഴ്ന്ന് വച്ചാലും
പെറ്റവയറ്റിനമ്മതൻ ചൂട്
അമ്മ തൻ നോവ്.

വിണ്ണിൻ വെൺ താരൊളികൾ പോൽ
വിശാല മനസ്സിനുഷസ്സാമെന്ന അമ്മേ
രാഗാർദ്രമാം നിന്റെ താരാട്ടുപാട്ടുകൾ
എൻ കാതുകളിലാഹ്ലാദ ശബ്ദമാണല്ലോ...

സ്വാർത്ഥതയാൽ പിരിയുന്നു
പെറ്റമ്മയെ കിടാങ്ങൾ
ലജ്ജയില്ലേ ഈ മക്കൾക്ക് ലജ്ജയില്ലേ...
അമ്മയല്ലേ നമ്മുടെ പെറ്റമ്മയല്ലേ.
കിനാവിൽ താരങ്ങൾ തെളിയിക്കൂ
എന്നിലെന്നമ്മേ
അമ്മയൊരു ഓമന കലവറ
തീജ്ജ്വാലയ്ക്കുമുന്നിലെ സ്വാദിന്റെ കലവറ.
ആഴത്തിലലയടിക്കുന്ന പോലെന്നിലല-
യടിക്കുന്നെന്നമ്മയുടെ വാത്സല്യം
അമ്മ തൻ മാതൃത്വത്തിനാഹ്ലാദലഹരി
അനശ്വരമാം അദ്വൈത ദീപിക.

---



**ഫാ. മാത്യൂസ് ആലുമ്മൂട്ടിൽ**
റീജിയണൽ ഡയറക്ടർ, കഴക്കൂട്ടം മേഖല

ദൈവത്തേയും മനുഷ്യനെയും ബന്ധിപ്പിക്കുന്ന കണ്ണിയാണല്ലോ സഭ. സാമൂഹിക പ്രതിബദ്ധതിൽ ഊന്നിയ സുവിശേഷവത്കരണമാണ് സഭയുടെ ദൗത്യം. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ഈ ദൗത്യത്തിന്റെ പൂർത്തീകരണത്തിൽ മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി വലിയൊരു പങ്ക് വഹിക്കുന്നുണ്ട്. പാർശ്വവത്കരിക്കപ്പെട്ടവരും, അടിച്ചമർത്തപ്പെട്ടവരുമായ ജനവിഭാഗങ്ങളുടെ വികസനത്തിന് ഉതകുന്ന അനേകം പദ്ധതികൾ കഴിഞ്ഞ അൻപത് വർഷത്തിനിടയിൽ നടപ്പിലാക്കാൻ എം.എസ്.എസ്.എസ്.ിന് കഴിഞ്ഞു എന്നത് അതിന് തെളിവാണ്.



കഥ

# ദുഃഖത്തിന്റെ നിഴൽ



**അനു ചന്ദ്രൻ**
ബാലസംഘം, ചോഴിയക്കോട്

ഇന്നാണ് രാധയുടെ ഭർത്താവായ നന്ദന്റെ പട്ടാളത്തിലേയ്ക്കുള്ള മടക്കയാത്ര. അവൾ അതിരാവിലെ എഴുന്നേറ്റു. അദ്ദേഹത്തിന്റെ യാത്രയയപ്പിന് അവൾ ഒരുങ്ങി നിൽക്കുകയാണ്. കതിരോൻ ചെങ്കനൽ വാരിവിതറികൊണ്ട് പൂർവ്വാംബരത്തിൽ വന്നെത്തി നോക്കുന്നു. മഞ്ഞണിച്ചാർത്തണിഞ്ഞ മാമലകൾ മന്ദഹാസം പൊഴിക്കുന്നു. ക്ഷേത്രത്തിൽ നിന്നുള്ള പ്രഭാത ഗീതം പുലർച്ചയ്ക്ക് മാറ്റുകൂട്ടുന്നു. രാധ രാവിലെ കുളിച്ചൊരുങ്ങി തന്റെ പ്രിയതമനു വേണ്ടി മനം നിറയുവോളം പ്രാർത്ഥിച്ചു.

പട്ടാളത്തിൽ നിന്നും രണ്ട് മാസത്തെ അവധിക്കുവേണ്ടിയാണ് നന്ദൻ നാട്ടിൽ എത്തിയത്. നന്ദനും രാധയും അവരുടെ പൊന്നോമനകളായ നന്ദുവും ലീലയും അടങ്ങിയ ചെറിയ കുടുംബം. സന്തോഷത്തിന്റെ പ്രതീകമായിരുന്നു ആ കുടുംബം. നന്ദന്റെ മടക്കയാത്രകളായിരുന്നു ആ കുടുംബത്തെ വേദനിപ്പിച്ചിരുന്നത്.



നന്ദൻ പോകാനൊരുങ്ങി വീടിന്റെ ഓരോ പടവുകൾ ചവിട്ടി ഇറങ്ങുമ്പോഴും അവന്റെ മനസ്സിൽ ഒന്നേയുണ്ടായിരുന്നുള്ളൂ. എന്നാണിനിയൊരു മടക്കയാത്ര. ഭാര്യയെയും മക്കളെയും ആശ്വസിപ്പിച്ചു അയാൾ മെല്ലെ പടവുകളിറങ്ങി. നിറമിഴികളോടെ കൈവീശുന്ന അവരെ ആശ്വസിപ്പിക്കാൻ അയാൾക്ക് വാക്കുകൾ ഉണ്ടായിരുന്നില്ല. എങ്കിലും അയാൾ പറഞ്ഞു. കൂടിയാൽ ഒരു മാസം അതിനകം ഞാൻ ഇങ്ങെത്തും. നന്ദുവും ലീലയും അച്ഛനോട് പറഞ്ഞു വരുമ്പോൾ ഞങ്ങൾക്കൊരു കമ്പ്യൂട്ടർ കൊണ്ടു വരണേ. നന്ദൻ സമ്മതം മൂളി.

വിരഹ വേദനയോടെ രാധയും മക്കളും ആ നിമിഷത്തെ ഉറ്റുനോക്കി. നന്ദൻ പടിയിറങ്ങുന്നതിനിടയിൽ തിരിഞ്ഞു നിന്നു എന്തോ പറയാൻ ഭാവിച്ചു. നന്ദന്റെ ചുണ്ടുകൾ രാധയോടു എന്തോ മന്ത്രിക്കുവാൻ എന്ന പോലെ ചലിച്ചു. പക്ഷേ എന്തെങ്കിലും പറയുന്നതിന് മുൻപേ ഒരു തടസ്സമെന്ന നിലയിൽ ബസ്സ് എത്തികഴിഞ്ഞിരുന്നു.

ദിവസങ്ങൾ ഒന്നൊന്നായി കടന്നുപോയി എന്തോ അവളുടെ മനസ്സിൽ നിന്നും ആ ദുഃഖം മായുന്നില്ല. അവൾ ദിവസങ്ങൾ തള്ളിനീക്കി. അന്ന് സന്ധ്യക്ക് കതിരോൻ കരകാണാക്കടലിൽ മുങ്ങി. നീലവിരിമാനം ചെഞ്ചായം പൂശിക്കൊണ്ടെത്തിനോക്കി. അവൾ സന്ധ്യാദീപം കൊളുത്തുന്ന സമയത്ത് ഒരു കറുത്ത പല്ലി അവളുടെ കൈത്തണ്ടയിലേക്ക് വീണു. അവൾ ആകെ പരിഭ്രമിച്ചു. അന്നവൾ ഉറങ്ങിയില്ല. അരുതാത്തതെന്തോ സംഭവിക്കുമെന്ന് അവളുടെ മനസ്സ് മന്ത്രിച്ചു കൊണ്ടിരുന്നു. പതിവു പോലെ നേരം പുലർന്നു. അവൾ തന്റെ ദൈനംദിന ജോലികളിൽ വ്യാപൃതയായി. അന്ന് പതിവിലും നേരത്തെ പോസ്റ്റുമാൻ വന്നു. വളരെ ആകാംക്ഷയോടെ അവൾ ആ ടെലഗ്രാം വാങ്ങി പൊട്ടിച്ചു. അതിലേ അക്ഷരങ്ങളിലേക്ക് നോക്കിയ അവൾ മോഹലാസ്യപ്പെട്ടു വീണു. അതെ! മാതൃരാജ്യത്തിനുവേണ്ടി പൊരുതിയ അവളുടെ ഭർത്താവ് ഈ ലോകത്തോടു യാത്ര പറഞ്ഞിരിക്കുന്നു. ബോധം വീണപ്പോൾ അവൾക്കൊന്നും ഓർത്തെടുക്കുവാൻ കഴിഞ്ഞില്ല. എങ്കിലും ഒരു പുകമറ പോലെ അവളുടെ മനസ്സിലേക്ക് അത് കടന്നു വന്നു. അവളുടെ പ്രിയതമൻ അവളോട് പറയാൻ ഭാവിച്ച വാക്കുകൾ. എന്തായിരുന്നു. ദുഃഖത്തിന്റെ നിഴലിൽ നിന്നു അവൾ ലോകത്തെ ഉറ്റുനോക്കി. ഇനി എന്ത് അതവൾക്കറിയില്ലായിരുന്നു. ●

അനുഭവം

# എം.എസ്.എസ്.എസിലെ എന്റെ അനുഭവം




**അഷ്‌ലിൻ മറിയം ഷാജി**
ബാലസംഘം, ചോഴിയക്കോട്


സമൂഹത്തിലെ ദുർബലരും പാർശ്വവത്കരിക്കപ്പെട്ടവരുമായ ജനങ്ങളിലേക്ക് ഇറങ്ങിചെന്ന് പ്രവർത്തിക്കുന്ന മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റിയുടെ ഒരു ഭാഗമാകുവാൻ ചോഴിയക്കോട് കേന്ദ്രമായി പ്രവർത്തിക്കുന്ന സ്നേഹദീപം എന്ന ബാലസംഘം എന്നെ ഏറെ സഹായിച്ചു. എന്റെ ബാലസംഘം പ്രവർത്തിക്കുന്നത് ഒരു മലയോരപ്രദേശത്താണ്. ഉള്ളിൽ ഉറങ്ങികിടന്നിരുന്ന സർഗ്ഗവാസന ഉണർത്തുവാൻ എന്റെ ബാലസംഘം എന്നെപ്പോലെ തന്നെ എന്റെ കൂട്ടുകാരെയും ഏറെ സഹായിച്ചു. എം.എസ്.എസ്.എസിലൂടെയുള്ള സ്കോളർഷിപ്പ് വിതരണം, പഠനോപകരണ വിതരണം ഇതെല്ലാം ദാരിദ്ര്യത്തിൽ കഴിയുന്ന കുറയേറെ കുട്ടികൾക്ക് വളരെ ആശ്വാസമായിരുന്നു. അവരുടെ സന്തോഷം ഞാൻ അടുത്തറിഞ്ഞിട്ടുണ്ട്.

അനുഭവങ്ങളുടെയും അനുഭൂതികളുടെയും വികാരപരമായ പ്രത്യാഘാതങ്ങൾ മനോഹരമായി ആവിഷ്ക്കരിക്കുന്നത് കലയിലൂടെയാണ്. കലയുടെ ചരിത്രം മനുഷ്യനോളം പഴക്കമാർന്നതാണ്. കൂടുതൽ പേരും അത് വിനിയോഗിക്കുന്നില്ല. സാമൂഹ്യ ബോധത്തിലേക്കും കൂട്ടം ചേർന്നുള്ള വിനോദത്തിലേക്കും പഠനത്തിലേക്കും എല്ലാ ആഘോഷ പരിപാടിയിലേക്കും ഞങ്ങളുടെ ബാല സംഘത്തിലെ ഈ കൂടി വരവ് ഏറെ സഹായിച്ചു.

അഭിനയമറിയാത്ത കുട്ടികൾ അഭിനയിക്കുന്നു; പാട്ടു പാടാത്തവർ പാടുന്നു; നൃത്തം ചെയ്യുന്നു; അങ്ങനെ പൊതു വേദികളിൽ ധൈര്യത്തോടെ പ്രത്യക്ഷപ്പെടുവാൻ എനിക്കും എന്റെ കൊച്ചു കൂട്ടുകാർക്കും സാധിച്ചു. തന്നാൽ കഴിയുന്നത് സമൂഹത്തിനു വേണ്ടി ചെയ്യുവാനും തനിക്കു വേണ്ടത് സമൂഹത്തിൽ നിന്നും എടുക്കുവാനും എം. എസ്. എസ്. എസ്. ഏറെ സഹായിച്ചു.

2007 ഏപ്രിൽ മാസത്തിൽ നടന്ന സംഘതല, യൂണിറ്റുതല, മേഖലാതല മത്സരങ്ങളിൽ പങ്കെടുത്ത് വിജയിക്കുവാനും അതുവഴി 2007 മെയ് 25, 26 തീയതികളിൽ കേന്ദ്ര ബാല കലോൽസവത്തിൽ പങ്കെടുക്കുവാനും സാധിച്ചു. ആ രണ്ട് ദിവസം ഒരിക്കലും മറക്കുവാൻ സാധിക്കുകയില്ല. അത്രയ്ക്ക് ആനന്ദഭരിതമായിരുന്നു ആ ദിനങ്ങൾ. ഇതിൽ നിന്നു കിട്ടിയ കരുത്ത് ആ വർഷത്തെ പഞ്ചായത്തുതല മത്സരങ്ങളിൽ പങ്കെടുത്ത് വിജയിച്ച് നവംബർ 14 ന് ചിൽഡ്രൻസ് പാർലമെന്റിൽ എത്തിച്ചേരുവാൻ സാധിച്ചു. അതു പോലെ കിലുകിലം 2008 ബാല കലോത്സവത്തിൽ പങ്കെടുക്കുവാനുള്ള ഭാഗ്യവും എനിക്കുണ്ടായി. അവിടെ നടന്ന വ്യത്യസ്ഥത നിറഞ്ഞ മത്സരങ്ങൾ കുട്ടികളിൽ നൈസർഗ്ഗിക കഴിവുകൾ ഉണർത്തുന്നതായിരുന്നു. അതുപോലെ പത്താം ക്ലാസ്സ് പരീക്ഷ കഴിഞ്ഞ് വെറുതെ നിൽക്കുമ്പോൾ ചോഴിയക്കോട് യൂണിറ്റിൽ നിന്നും കിലുകിലം 2011-ൽ പങ്കെടുക്കുവാനുള്ള അവസരം ലഭിച്ചു. വീട്ടുകാരുടെ നിർബന്ധത്തിന് വഴങ്ങി പങ്കെടുക്കുവാൻ തീരുമാനിച്ചു. യാത്രപോകുന്നതിലുള്ള സന്തോഷവും ബന്ധുക്കളെ വിട്ടുപിരിയുന്നതിലുള്ള ദുഃഖവും കൊണ്ട് സംഘർഷഭരിതമായ നിമിഷങ്ങളിലൂടെയായിരുന്നു മനസ്സ്. കിലുകിലം 2011 കരിയർ ഗൈഡൻസ് നടക്കുന്നത് പട്ടം സ്രോതസ്സിൽ വച്ചായിരുന്നു. പരസ്പരം അറിയാത്തവരെ പരിചയപ്പെടുവാൻ ഞങ്ങളുടെ ലീഡേഴ്സ് ഞങ്ങളെ സഹായിച്ചു.

2011 മെയ് 6-ാം തീയതി വെള്ളിയാഴ്ച വൈകിട്ട് 2 മുതൽ 4 വരെ ഡോ. എം.കെ.സി.നായർ ആയിരുന്ന ക്ലാസ്സ് എടുത്തത്. വളരെ രസകരവും അറിവുണർത്തുന്നതുമായിരുന്നു ആ ക്ലാസ്സ്. അതുപോലെ പല വിദഗ്ദരുടെയും ക്ലാസ്സുകൾ ചിലരുടെങ്കിലും സംശയങ്ങൾ ദൂരീകരിക്കുവാനും കൂടുതൽ അറിവ്



നേടുവാനും സഹായിച്ചു. ക്യാമ്പിന് വന്നപ്പോൾ മിണ്ടാപ്പൂച്ചകൾ ആയിരുന്ന പലരും ആത്മവിശ്വാസമുള്ള പുതിയ വ്യക്തികളായി മാറി. മറ്റ് ക്യാമ്പുകളിൽ നിന്ന് വ്യത്യസ്തമായി ഞങ്ങളിലെ കലാകായിക പ്രവർത്തനങ്ങൾ ഉണർത്തുന്ന ഒരു വേദി കൂടിയായിരുന്നു കിലുകിലം – 2011. ഞങ്ങളുടെ നല്ലിടയനായി എം.എസ്.എസ്.എസ്. ഡയറക്ടർ റവ. ഫാ. ജോൺ വിളയിൽ ഞങ്ങളോടൊപ്പം ഉണ്ടായിരുന്നു.

ക്യാമ്പിനിടയിലെ ഔട്ടിംഗ് സൗഹൃദത്തിന് തീവ്രതയും ഭാവനയ്ക്ക് നൈർമ്മല്യവും പകർന്നു. ആ യാത്ര നെയ്യാർഡാമിലേക്ക് ആയിരുന്നു. അത് എന്റെ മനസ്സിന്റെ മണിച്ചെപ്പിലെ വിലപ്പെട്ട മുത്തായി ഇപ്പോഴും അവശേഷിക്കുന്നു.

കരിയർ ഗൈഡൻസുവഴി എന്നിലുണ്ടായ അനുഭവങ്ങളും മാറ്റങ്ങളും എന്റെ ബാലസംഘത്തിലെ അംഗങ്ങളിലേക്കും ഞാനെത്തിച്ചു. അവർക്ക് പങ്കെടുക്കുവാൻ കഴിയാതിരുന്നതിന്റെ നഷ്ടം അവരുടെ കണ്ണുകളിൽ കാണാമായിരുന്നു. എന്നെപ്പോലെയുള്ള കുട്ടികളുടെ അറിവും കലാസാംസ്കാരികരംഗത്തെ മികവും സമൂഹത്തിലേക്ക് ഇറങ്ങുവാനുള്ള പ്രചോദനവും ഒക്കെ വർദ്ധിപ്പിക്കുന്ന ചില പ്രവർത്തനങ്ങളും എം.എസ്.എസ്.എസ്. ആവിഷ്കരിക്കുന്നു. എം.എസ്.എസ്.എസിൻെറ ചെറുതും വലുതുമായ എല്ലാ പ്രവർത്തനങ്ങൾക്കും സർവ്വേശ്വരന്റെ അനുഗ്രഹമുണ്ടാകട്ടെയെന്നും ഇതിന്റെ അണിയറശിൽപികൾക്കും മേലധികാരികൾക്കും കൂടുതൽ കരുത്തും ഉണർവ്വും നൽകട്ടെയെന്നും പ്രാർത്ഥിച്ചുകൊണ്ട് നിർത്തുന്നു.

---

**പൂന ആസ്ഥാനമാക്കി പ്രവർത്തിക്കുന്ന Students Development Society IDEAL Principal Award 2011 കരസ്ഥമാക്കി ബാലരാമപുരം നസ്രത്ത് ഹോം സ്കൂൾ പ്രിൻസിപ്പാൾ റവ. ഫാ. ജോർജ് മാത്യുവിന് കാഹളം കുടുംബത്തിന്റെ ഹൃദ്യമായ അഭിനന്ദനം.**

**ഈ വർഷത്തെ IDEAL School Award 2011 ആയി Students Development Society നമ്മുടെ ബാലരാമപുരം നസ്രത്ത് ഹോം സ്കൂളിനെ തിരഞ്ഞെടുത്തു. National Handwriting and colouring contest 2011ലെ മികച്ച പ്രകടനമാണ് സ്കൂളിനെ ശ്രദ്ധേയമാക്കിയത്.**

---



**ഫാ. ജോൺ മുരുപ്പേൽ**
റീജിയണൽ ഡയറക്ടർ, കാട്ടാക്കട മേഖല

നാളെയുടെ വാഗ്ദാനമായ കുട്ടികളെ സംഘടിപ്പിക്കുകയും അവരിൽ ധാർമ്മിക മൂല്യങ്ങൾ വളർത്തുകയും ചെയ്യുന്നതിൽ മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റിയുടെ ഇടപെടൽ പ്രശംസനീയമാണ്. തിരക്കുപിടിച്ച ആധുനിക ലോകത്തിൽ കുട്ടികൾക്ക് ലഭിക്കേണ്ട സ്നേഹവും കരുതലും കുടുംബങ്ങളിൽ നിന്നും നഷ്ടപ്പെടുമ്പോൾ, അവിടെ സ്നേഹ ദൂതുമായി കടന്നു ചെല്ലുവാൻ മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റിയുടെ കരുത്തരായ പ്രവർത്തകർ നിതാന്ത ജാഗ്രത പുലർത്തുന്നു. കുഞ്ഞുങ്ങൾക്ക് നല്ല മാതൃകകൾ നൽകി വളർത്തുന്നതിലൂടെ നല്ലൊരു നാളെയെ കെട്ടിപ്പടുക്കാനുള്ള എം. എസ്.എസ്.എസ്.ന്റെ പരിശ്രമങ്ങൾക്ക് എല്ലാഭാവുകങ്ങളും നേരുന്നു.

# സംരംഭക വികസനവും ജോയിന്റ് ലയബിലിറ്റി ഗ്രൂപ്പുകളും



**ബിന്ദു ബേബി**
ആനിമേറ്റർ, നെടുമങ്ങാട് മേഖല

മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റിയുടെ കഴിഞ്ഞ 50 വർഷത്തെ സാമൂഹ്യ ഇടപെടലുകളിലൂടെ സമൂഹത്തിലെ ദരിദ്രരും പാർശ്വവത്കരിക്കപ്പെട്ടവരുമായ ഒരു വിഭാഗം ജനതയെ ഒന്നിച്ചു കൂട്ടുകയും സ്വയം സഹായസംഘങ്ങളിലൂടെ സ്വയം തൊഴിൽ ചെയ്യുവാൻ പ്രാപ്തിയുള്ളവരാക്കി മാറ്റുകയും ചെയ്തു. നിരന്തര പരിശീലനങ്ങളും ബോധവത്കരണങ്ങളും നൽകി അവരെ വിവിധ തൊഴിൽ സംരംഭങ്ങൾ ഏറ്റെടുത്ത് നടത്തുവാൻ കഴിവുള്ളവരാക്കി മാറ്റി. അതിന്റെ ഭാഗമായി ബാഗ് നിർമ്മാണം, കുട നിർമ്മാണം, പ്രൊവിഷൻ സ്റ്റോറുകൾ, ബേക്കറി, റെഡിമെയ്ഡ് ഗാർമെൻസ്, പപ്പട നിർമ്മാണം, ബിഗ് ഷോപ്പർ നിർമ്മാണം തുടങ്ങി നിരവധി തൊഴിൽസംരംങ്ങൾ വ്യക്തിഗതമായും ഗ്രൂപ്പായും നടന്നുവരുന്നുണ്ട്. ഇത്തരത്തിലുള്ള വിവിധങ്ങളായ തൊഴിൽ സംരംഭങ്ങളിലൂടെ ഗവൺമെന്റ്, ഗവൺമെന്റിതര സ്ഥാപനങ്ങളുമായി ബന്ധം സ്ഥാപിക്കുന്നതിനും സാമ്പത്തിക നേട്ടം കൈവരിക്കുന്നതിനും ജീവിത നിലവാരം മെച്ചപ്പെടുത്തുന്നതിനും ഒരു പരിധി വരെ കഴിഞ്ഞിട്ടുണ്ട്.



നബാർഡിന്റെ സഹായത്തോടെ എം.എസ്.എസ്.എസ്. ഏറ്റെടുത്ത് നടപ്പിലാക്കി വരുന്ന പുതിയ സംരംഭക യൂണിറ്റുകളാണ് ജോയിന്റ് ലയബിലിറ്റി ഗ്രൂപ്പുകൾ (ജെ.എൽ.ജി). ജെ.എൽ.ജിയുടെ നിയമാവലി അനുസരിച്ച് ഒരു പ്രദേശത്ത് സമാനതൊഴിൽ ചെയ്യുന്നവരും 18 വയസ്സ് പൂർത്തിയായവരുമായ 4 മുതൽ 10 വരെയുള്ള അംഗങ്ങളാണ് ഇതിൽ ഉൾപ്പെടുന്നത്. കാർഷിക കാർഷികേതര സേവനമേഖലയിൽ സംഘാത സംരംഭങ്ങൾ ഏറ്റെടുക്കുക, പ്രാദേശിക സാധ്യതയുള്ള പദ്ധതികൾ ആരംഭിക്കുക, പരസ്പര ജാമ്യത്തിൽ ധനകാര്യസ്ഥാപനത്തിൽ നിന്നും വികസന പദ്ധതികൾക്ക് വായ്പകൾ സ്വീകരിക്കുക, അംഗങ്ങളുടെ സാമൂഹ്യ സാമ്പത്തിക വളർച്ച ത്വരിതപ്പെടുത്തുക, ദാരിദ്ര്യവും പട്ടിണിയും നിർമ്മാർജ്ജനം ചെയ്യുക, തൊഴിലവസരങ്ങൾ വർദ്ധിപ്പിക്കുക എന്നിങ്ങനെയുള്ള ഉദ്ദേശലക്ഷ്യങ്ങൾ മുൻനിർത്തി രൂപീകരിച്ച ജെ.എൽ.ജികൾക്കുള്ള ബോധവത്കരണ പദ്ധതികളും പരിശീലന പരിപാടികളും എം.എസ്.എസ്.എസിന്റെ നേതൃത്വത്തിൽ നടക്കുന്നു.

നമ്മുടെ ഗ്രാമഗ്രാമാന്തരങ്ങളിൽ സ്ത്രീകളുടെ സംരംഭക കൂട്ടായ്മകൾക്ക് രൂപം കൊടുക്കുകയും കാലത്തിന്റെ മാറ്റത്തിനനുസരിച്ച് സംരംഭങ്ങൾക്ക് പുതിയ രൂപവും ഭാവവും പകർന്ന് പുതിയ തൊഴിൽ മേഖലകൾ സാധ്യമാക്കി കൊടുത്തുകൊണ്ട് സമൂഹത്തിന്റെ മുഖ്യധാരയിലേക്ക് സംരംഭകരെ കൈപിടിച്ചുയർത്തുന്നതിൽ മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി സദാ ജാഗരൂകമാണ്.

# സ്രോതസ്സ് സോഷ്യൽ സയൻസ് കോൺഗ്രസ്സ് - 2011

സുവർണ്ണജൂബിലി ആഘോഷങ്ങളുടെ ഭാഗമായി മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി **"സാമൂഹ്യനീതിയിലധിഷ്ഠിതമായ സമഗ്രവികസനം - കേരളത്തിന്റെ അനുഭവങ്ങളും കാഴ്ചപ്പാടുകളും"** എന്ന മുഖ്യപ്രമേയം മുൻനിർത്തി 2011 ഡിസംബർ 30,31 തീയതികളിലായി പട്ടം സെന്റ് മേരീസ് ക്യാമ്പസിൽ വച്ച് "സ്രോതസ്സ് സോഷ്യൽ സയൻസ് കോൺഗ്രസ്സ്" സംഘടിപ്പിക്കുന്നു. ദാരിദ്ര്യരേഖയ്ക്ക് താഴെയുള്ള കുടുംബങ്ങൾ, ആരോഗ്യപ്രശ്നങ്ങളിൽ അകപ്പെട്ടവർ, സ്ത്രീകളും കുട്ടികളും, കൗമാരപ്രായക്കാരും യുവാക്കളും, നാമമാത്ര കർഷകർ, പരമ്പരാഗത തൊഴിലാളികൾ, കരകൗശല തൊഴിലാളികൾ, കുടിയേറ്റ തൊഴിലാളികൾ, മത്സ്യത്തൊഴിലാളികൾ, വയോജനങ്ങൾ, പട്ടികജാതി, പട്ടികവർഗ്ഗ ജനവിഭാഗങ്ങൾ എന്നിങ്ങനെ 12 വിഭാഗങ്ങളുടെ കഴിഞ്ഞ 20 വർഷത്തെ വികസന പങ്കാളിത്തവും അനന്തരഫലങ്ങളും എന്താണെന്നും അതിന്റെ വെളിച്ചത്തിൽ രൂപീകരിക്കേണ്ട ഭാവിപരിപാടികളുമാണ് 2 ദിവസത്തെ സ്രോതസ്സ് സോഷ്യൽ സയൻസ് കോൺഗ്രസ്സിൽ അവതരിപ്പിക്കുന്നത്. ഓരോ വിഷയത്തിലും പ്രഗത്ഭരും പ്രശസ്തരുമായ ശാസ്ത്രജ്ഞൻമാർ, ഗവേഷകർ, വികസന പ്രവർത്തകർ, സന്നദ്ധ പ്രവർത്തകർ, അദ്ധ്യാപകർ, വിദ്യാർത്ഥികൾ എന്നിവർ തങ്ങളുടെ പ്രബന്ധങ്ങൾ ചർച്ചയ്ക്കായി അവതരിപ്പിക്കും.

# സ്രോതസ്സ് ചരിത്രം

മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി അതിന്റെ സുവർണ്ണ ജൂബിലി ആഘോഷങ്ങളുടെ ഭാഗമായി പ്രസ്ഥാനത്തിന്റെ കഴിഞ്ഞ അൻപത് വർഷത്തെ പ്രവർത്തനങ്ങളിലേക്ക് ഒരു തിരിഞ്ഞുനോട്ടം നടത്തുന്നതിനും ഒരു ചരിത്രഗ്രന്ഥം പ്രസിദ്ധീകരിക്കുന്നതിനും ആഗ്രഹിക്കുന്നു. നമ്മുടെ അഭിവന്ദ്യ പിതാക്കന്മാരുടെ ദർശനങ്ങൾ, സംഘടനയ്ക്ക് വിവിധ തലങ്ങളിൽ നേതൃത്വം നൽകിയവർ, കർമ്മപരിപാടികൾ, നയങ്ങൾ, ഇടപ്പെടലുകൾ, ബന്ധങ്ങൾ, മുതിർന്ന പ്രവർത്തകർ, ഗുണഭോക്താക്കൾ, അഭ്യുദയകാംക്ഷികൾ തുടങ്ങിയവരിൽ നിന്നുള്ള അനുഭവങ്ങളും അറിവുകളും ഈ ഉദ്യമത്തിൽ ഞങ്ങൾക്ക് കരുത്തുപകരും. ഇതിനോട് സഹകരിക്കുവാനും മുൻകാല അനുഭവങ്ങൾ പങ്കുവയ്ക്കുവാനും കഴിയുന്നവർ വിവരങ്ങൾ ദയവായി താഴെപ്പറയുന്ന അഡ്രസ്സിൽ അറിയിക്കുക.

**ഡയറക്ടർ, മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി,**
**സെന്റ് മേരീസ് ക്യാമ്പസ്, പട്ടം, തിരുവനന്തപുരം**



**ഫാ. അരുൺ ഏറത്ത്**
റീജിയണൽ ഡയറക്ടർ
ബാലരാമപുരം മേഖല

തീർത്ഥാടകയായ സഭയോടപ്പം..... തീർത്ഥാടകനായ മനുഷ്യൻ........ സഭയുടെ മാറ്റങ്ങളിൽ അവനും പങ്കുകാരനായി. അവന്റെ മാറ്റങ്ങൾക്ക് സഭയും കാരണമായി. ജീവകാരുണ്യവും വികസനവും ആവശ്യക്കാരന് ആവോളം നൽകുവാൻ സഭ എന്നും പ്രതിജ്ഞാബദ്ധമായിരുന്നു. മലങ്കര സഭയിൽ ഈ കർമ്മം വളരെ ഭംഗിയായി നിർവ്വഹിച്ച മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റിയുടെ ജൈത്രയാത്രകൾക്ക് എല്ലാ മംഗളങ്ങളും നേരുന്നു.

കവിത





മായാമോൾ
ബാലസംഘം, ചോഴിയക്കോട്

# അമ്മമഴ

ഇടവപ്പാതിതൻ
പാതികഴിഞ്ഞിട്ടും തോരാത്ത
മഴയെന്റെ മനസ്സ്.

മഴയുടെ സംഗീതം
അമ്മ തൻ താരാട്ടുപാട്ടായ്
മഴയുടെ കുളിരോ
അമ്മ തൻ സാന്ത്വനം.

മഴ നനഞ്ഞു ഞാൻ
പാടവരമ്പത്ത് ഓടികളിക്കവെ
പിന്നാലെ മണ്ടികിതച്ചെത്തി അമ്മ
ചൊല്ലും, ഉണ്ണി ഉണ്ണി പോകരുതെ
പുതുമഴ നിന്നെ കിടത്തീടും.

മഴ മാറി വെയിൽ വന്നു
മാനം തെളിഞ്ഞു
കൊച്ചിളം കാറ്റിന്റെ മർമ്മരം
ഇന്നെനിക്കേകുന്നു
അമ്മ തൻ ഓർമ്മകൾ.

## സാമൂഹിക – സാമ്പത്തിക – ജാതി കണക്കെടുപ്പിൽ എം.എസ്.എസ്.എസ്.

ഇന്ത്യയിൽ ആദ്യമായിട്ടാണ് സാമൂഹിക സാമ്പത്തിക ജാതി സെൻസസ് നടക്കുന്നത്. 2011 ലെ ഭാരത ജനസംഖ്യാ കണക്കെടുപ്പിലെ വിജയകരമായ പ്രവർത്തനങ്ങൾ എം.എസ്. എസ്.എസിനെ ഈ പദ്ധതിയിലും തെക്കേ ഇന്ത്യൻ സംസ്ഥാനങ്ങളുടെയും കേന്ദ്ര ഭരണ പ്രദേശങ്ങളുടെയും ചുമതല ഏൽപ്പിക്കുവാൻ കാരണമായി. എല്ലാ സംസ്ഥാനങ്ങളിലും നടക്കുന്ന പരിശീലന പരിപാടികൾക്ക് എം.എസ്.എസ്.എസ്. നേതൃത്വം നൽകിവരുന്നു.



**ഫാ. ഗോഡ് ജോയി**
റീജിയണൽ ഡയറക്ടർ, പാറശ്ശാല മേഖല

സാമൂഹ്യ ക്ഷേമ പ്രവർത്തനങ്ങൾക്ക് പുതിയ മുഖം നൽകിയ മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റിയുടെ ഉദ്യമങ്ങൾ മനുഷ്യ സമൂഹത്തിന് എന്നും മുതൽക്കൂട്ടാണ്. സർക്കാരുമായി ചേർന്നുകൊണ്ട് വികസന പ്രവർത്തനങ്ങൾ ഏറ്റെടുക്കുമ്പോഴും പ്രാദേശിക വിഭവ സമാഹരണത്തിലൂടെ ജീവകാരുണ്യ പ്രവർത്തനങ്ങൾ സംഘടിപ്പിക്കുന്നതിൽ മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി ശ്രദ്ധാലുവാണ്. സുവർണ്ണ ജൂബിലിയുടെ നിറവിൽ നിൽക്കുന്ന എം. എസ്. എസ്. എസിന് അതിന്റെ പ്രവർത്തനങ്ങൾ അനസ്യൂതം മുന്നോട്ടു കൊണ്ടുപോകാൻ സർവ്വേശ്വരൻ കൃപാ കടാക്ഷങ്ങൾ ചൊരിയട്ടെ.

## ഭാരത ജനസംഖ്യ കണക്കെടുപ്പിൽ എം.എസ്.എസ്.എസ്.

**വ**ത്ത് വർഷത്തിലൊരിക്കൽ ഭാരതത്തിൽ നടത്തപ്പെടുന്ന ജനസംഖ്യാ കണക്കെടുപ്പിന്റെ പരിശീലന പരിപാടികൾ ആദ്യമായി സന്നദ്ധസംഘടനകളെ ഏൽപ്പിച്ചത് 2011-ലെ സെൻസസിലാണ്. മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി അതത് സംസ്ഥാനങ്ങളിലെ സെൻസസ് ഡയറക്ടറേറ്റുമായി സഹകരിച്ചുകൊണ്ട് കേരളം ഉൾപ്പടെയുള്ള തെക്കേ ഇന്ത്യൻ സംസ്ഥാനങ്ങളുടെയും കേന്ദ്രഭരണ പ്രദേശങ്ങളുടെയും പരിശീലന പരിപാടികൾക്ക് നേതൃത്വം നൽകി. രണ്ട് ഘട്ടങ്ങളിലായാണ് പരിശീലന പരിപാടികൾ നടത്തിയത്; രണ്ട് നാഷണൽ ട്രയിനർമാർ ചേർന്ന് ഇരുപത് മാസ്റ്റർ ട്രയിനർ ഫെസിലിറ്റേറ്റർമാർക്ക് പരിശീലനം നൽകി. 1700 – ഓളം വരുന്ന മാസ്റ്റർ ട്രയിനേഴ്സിന് 20 മാസ്റ്റർ ട്രയിനർ ഫെസിലിറ്റേറ്റേഴ്സും 65000 ഓളം വരുന്ന എന്യൂമറേറ്റേഴ്സിന് 1700 മാസ്റ്റർ ട്രയിനേഴ്സും പരിശീലനം നൽകി.

നാഷണൽ ട്രയിനേഴ്സിന്റെ പരിശീലനം ബോംബയിൽ വച്ചും, കേരള സംസ്ഥാനത്തിലെ മാസ്റ്റർ ട്രയിനർ ഫെസിലിറ്റേറ്റേഴ്സിന്റെ പരിശീലനം എം.എസ്.എസ്.എസിൽ വച്ചും, മാസ്റ്റർ ട്രയിനേഴ്സ്, എന്യൂമറേറ്റേഴ്സ് എന്നിവരുടെ പരിശീലനങ്ങൾ അതാത് ജില്ലകളിൽ വച്ചും നടത്തപ്പെട്ടു.

# ഓർമ്മപ്പെരുന്നാൾ

**2012 ജനുവരി 18**



**മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ**
**പ്രഥമ കാതോലിക്കാബാവാ**

**മോറാൻ മോർ സിറിൽ ബസേലിയോസ്**

# ഇന്നലെകളിൽ ഞങ്ങളെ കൈപിടിച്ചു നടത്തിയവർ


REV. FR. SAMUEL MANNIL


REV. FR. CHERIAN PANICKER


REV. FR. MATHEW PALLATHUMURIYIL


REV. FR. MATHEW KADAKAMPALLIL


REV. FR. PHILIPOSE THOMAS


REV. FR. GEORGE JACOB


REV. FR. JOHN KAMBARA


REV. FR. THOMAS VATTAPARAMBIL


REV. FR. JOHN PUTHENVILAYIL


REV. FR. JOSE KIZHAKKEDATH


REV. FR. WILSON THATTARUTHUNDIL

## വാർത്ത



**കെ.സി.എസ്.എൽ. വാർഷികം**

കുട്ടികൾ ദൈവസ്നേഹത്തിൽ വളരണം. മൂല്യശോഷണം സംഭവിച്ചുകൊണ്ടിരിക്കുന്ന ഇന്നത്തെ സമൂഹത്തിൽ മനുഷ്യ സേവനം ദൈവാരാധനയാണ്. ആയതിനാൽ കുട്ടികൾ ചെറുപ്പം മുതൽ മാനവസേവനത്തിലും ഈശ്വര ആരാധനയിലും വളരണം എന്ന് മലങ്കര കത്തോലിക്കാ സഭാ കൂരിയാ മെത്രാൻ തോമസ് മാർ അന്തോണിയോസ് മെത്രാപ്പോലീത്ത. കെ.സി.എസ്.എൽ 96-ാം സംസ്ഥാന ദിനാഘോഷം പട്ടം സമന്വയ പാസ്റ്ററൽ സെന്ററിൽ ഉദ്ഘാടനം ചെയ്യുകയായിരുന്നു അഭിവന്ദ്യ തിരുമേനി.

സമ്മേളനത്തിൽ മുല്ലപ്പെരിയാൽ വിഷയത്തിൽ ആശങ്ക അറിയിച്ചു. വെള്ളം ജീവന്റെ നിലനിൽപ്പിന്റെ പ്രശ്നമാണ്. തമിഴ്നാടിന് ആവശ്യത്തിന് ജലവും കേരളത്തിലെ ജനങ്ങൾക്ക് സുരക്ഷയും ഉറപ്പുവരുത്തണം. കേരളീയ മനസ്സിന്റെ വേദനയായ മുല്ലപ്പെരിയാർ വിഷയത്തിൽ എല്ലാവരും സങ്കുചിത മനോഭാവം വെടിഞ്ഞ് പ്രവർത്തിക്കണം, മെത്രാപ്പോലീത്താ പറഞ്ഞു. കേരളത്തിന്റെ റവന്യൂവകുപ്പ് മന്ത്രി തിരുവഞ്ചൂർ രാധാകൃഷ്ണൻ മുഖ്യ പ്രഭാഷണം നടത്തി.

കെ.സി.എസ്.എൽ സംസ്ഥാന പ്രസിഡന്റ് കുര്യച്ചൻ പുതുക്കാട്ടിലിന്റെ അദ്ധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽ ജോൺമത്തായി ഐ.എ.എസ്., ജോർജ് ഓണക്കൂർ, റവ. ഫാ. തോമസ് പൂവണ്ണാൽ, റവ. ഡോ. വർക്കി ആറ്റുപുറത്ത്, ജോസ് അനൂപ്, ആശാ ആനി ജോർജ്, ഫാ. നോബി തോമസ് അയ്യനേത്ത്, അലൻ മാത്യു എന്നിവർ ആശംസകൾ നേർന്നു.

## മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റി

# കുടുംബ സ്രോതസ്സ്

സുവർണ്ണ ജൂബിലി ആഘോഷങ്ങളുടെ ഭാഗമായി ദാരിദ്ര്യ രേഖയ്ക്ക് താഴെയുള്ള കുടുംബങ്ങളെ അഞ്ച് വർഷം നീണ്ടു നിൽക്കുന്ന സാമ്പത്തിക സഹായത്തിലൂടെ, സ്വയം തൊഴിൽ ചെയ്യിപ്പിച്ച് സുസ്ഥിര വികസനം ലക്ഷ്യംവെയ്ക്കുന്ന പദ്ധതി. ജാതി മത ഭേദമന്യെ ആയിരം കുടുംബങ്ങൾക്ക് ഈ പദ്ധതിയുടെ പ്രയോജനം ലഭ്യമാക്കുന്നു. ഈ പദ്ധതിയിൽ പങ്കുചേർന്ന് പാവപ്പെട്ട കുടുംബങ്ങളെ സഹായിക്കുവാൻ സന്മനസ്സുള്ള ഏവരെയും സ്വാഗതം ചെയ്യുന്നു.

| | |
|---|---|
| ഒരു മാസം | 500 രൂപ |
| ഒരു വർഷം | 12 X 500 = 6,000 രൂപ |
| 5 വർഷം | 6,000 X 5 = 30,000 രൂപ |

കുടുംബങ്ങളെ സ്പോൺസർ ചെയ്യുവാൻ ആഗ്രഹിക്കുന്നവർ ബന്ധപ്പെടേണ്ട വിലാസം


The Director
Malankara Social Service Society
St. Mary's Campus, Pattom.P.O
Trivandrum - 04, Kerala
Ph : 0471- 2552892

Licence post without pre-payment No. KL/TV (N) / WPP/174/2012-14



Published by the Director, Communication Media, Major Archieparchy of Trivandrum
Typesetting & Printing at St. Mary's Press, Pattom. Phone : 2446116, 2443374, Email : stmarysoffsetpress@yahoo.com